# മലങ്കരസഭ

THE MALANKARA SABHA MAY 2023
MALAYALAM MONTHLY, Vol-67, Issue-5 _ ₹25

വിമലത ഞങ്ങൾക്കേവർക്കും നൽക
രക്ഷകനേ! നിൻ ജീവദ റൂഹായാൽ-
ദേവാ ദയ ചെയ്തീടണമെ.





# Muthoot Healthcare




**DR. GEORGE KURIEN MUTHOOT**
**MBBS, MRCP (LONDON)**
**(1941-1989)**
**FOUNDER MEDICAL DIRECTOR**
**MUTHOOT HEALTHCARE**

Dr. George Kurien Muthoot is remembered fondly as a warm and caring,
patient-first Physician by all who entrusted him with their care.

His vision and contributions in improving the rural communities access
to high-quality healthcare set the benchmark and are reflected in the outstanding international reputation and many awards & accolades
Muthoot Healthcare has amassed thus far.

Those we love can never be more than a thought away;
for as long as there is a memory, they live on in our hearts forever.



# പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായുടെ

## 9-ാം ഓർമ്മ, 26-05-2023



ശ്ലീഹരിൽ ഏറ്റം-വീറൊടു ഗുരുവേ-സ്നേഹിച്ചോനാം
മാർത്തോമ്മാ തൻ-പൗരസ്ത്യമതാം-സഭയിൻ ഇടയൻ
ബസേലിയോസ് ദിദിമോസ് പ്രഥമൻ-ഓർമ്മദിനത്തിൽ
തിരുസഭ മോദാൽ-അർപ്പിച്ചോരു ബലി കൈക്കൊള്ളണമേ.

IN LOVING MEMORY

**JACOB MATTHEW & FAMILY**

**(JOJO, DUBAI)**

WORKING COMMITTEE MEMBER,
MALANKARA ORTHODOX SYRIAN CHURCH

# മഹാപുരോഹിത സന്ദേശം

യേശുതമ്പുരാന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം പരിശുദ്ധാത്മാവിന്റെ പകരലിനായി ശിഷ്യന്മാർ കൂടിയിരുന്നതിനെക്കുറിച്ച് നടപടികളുടെ പുസ്തകത്തിൽ നാം വായിക്കുന്നുണ്ട്. 'പെട്ടന്ന് കൊടിയ കാറ്റടിക്കുന്നതുപോലെ ആകാശത്ത് നിന്ന് ഒരു മുഴക്കം ഉണ്ടായി, അവർ ഇരുന്നിരുന്ന വീട് മുഴുവനും നിറച്ചു. അഗ്നിജ്വാല പോലെ പിളർന്നിരിക്കുന്ന നാവുകൾ അവർക്കു പ്രത്യക്ഷമായി അവരിൽ ഓരോരുത്തന്റെ മേൽ പതിഞ്ഞു. എല്ലാവരും പരിശുദ്ധാത്മാവ് നിറഞ്ഞവരായി ആത്മാവ് അവർക്ക് ഉച്ചരിപ്പാൻ നല്കിയതുപോലെ അന്യഭാഷകളിൽ സംസാരിച്ചു തുടങ്ങി' (അപ്പോ. പ്രവൃ. 2:2) ആത്മാഭിഷേകത്തിന്റെ അഗ്നിപ്രഭയിൽ നിറഞ്ഞ പരമസാധാരണക്കാരനായ മനുഷ്യർ നിത്യസത്യങ്ങളെക്കുറിച്ച് അതിവാചാലരാകുന്നു. സ്നേഹാഗ്നിയുടെ ചൂടും വെളിച്ചവും അവരെ ചൂഴ്ന്ന് നിന്നു. അവിശ്വാസവും ഭയവും പൂണ്ടിരുന്നവർ സത്യവിശ്വാസത്തിന്റെ അപ്പോസ്തലരായി. നിർഭയം അവർ സംസാരിച്ചു. നിരന്തരം അവർ സഞ്ചരിച്ചു. അവർ പറഞ്ഞത് സത്യത്തെക്കുറിച്ചായിരുന്നു. അതുകൊണ്ട് തന്നെ അത് ദേശകാലങ്ങളുടെ അതിരുകളെ ലംഘിച്ച് എല്ലാ മനുഷ്യർക്കും ഉൾക്കൊള്ളാവുന്നതായി. ഭാഷ കലങ്ങിപ്പോയ ബാബേലിന്റെ അഹന്തയുടെ ചരിത്രത്തിന് പകരം ഭാഷ മനസ്സിലാവുന്ന പെന്തിക്കോസ്തിയുടെ നവചരിത്രം മനുഷ്യർക്ക് സ്വന്തമായി. ഈ കാലഘട്ടത്തിന്റെ പ്രതിസന്ധികളിൽ പ്രധാനമായതൊന്ന് പരസ്പരം മനസ്സിലാക്കാനുള്ള ശ്രമങ്ങളുടെ അഭാവമാണ്.

കേട്ടുകേൾവികളും കിംവദന്തികളും
ആശ്രയമാക്കി വിധികല്പിക്കുന്ന ദുർവിശേഷങ്ങളുടെ
വർത്തമാനങ്ങൾക്കിടയിൽ സുവിശേഷം പറയുന്നവരും
പരസ്പരം തിരിച്ചറിയുന്ന മനുഷ്യരുമാകാനുള്ള
ആത്മചൈതന്യം പുതുക്കണമേ എന്ന
പ്രാർത്ഥന ഈ കാത്തിരിപ്പിന്റെ നാളുകളിൽ ഉയരണം.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**





# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക മാധ്യമം . 2023 മെയ്. ലക്കം 5. പുസ്തകം 67. വില ₹ 25

LETTER FROM THE EDITOR

"നാഴിക വന്നു; എഴുന്നേൽപ്പിൻ നാം പോക". (മർക്കോസ് 14:41, 42)

നാഷണൽ കൗൺസിൽ ഓഫ് ചർച്ചസിന്റെ ഈ വർഷത്തെ വാർഷിക സമ്മേളനത്തിന്റെ ചിന്താവിഷയം.

ഗത്സമനയിലെ തീവ്രപ്രാർത്ഥനയുടെയും ആത്മസംഘർഷങ്ങളുടെയും മധ്യത്തിൽ ഉറങ്ങുന്ന ശിഷ്യരോടുള്ള യേശുക്രിസ്തുവിന്റെ ഓർമ്മപ്പെടുത്തലാണിത്. ഉറങ്ങുകയും ഉറക്കം നടിക്കുകയും ചെയ്യുന്നത് പലപ്പോഴും രക്ഷപെടലിന്റെയും ഓടി ഒളിക്കലിന്റെയും മാർഗ്ഗമാണ്. സസ്യഭുക്ക്, മാംസഭുക്ക് എന്നതുപോലെ ഇത് 'ഫേസ്ഭുക്കു'കളുടെ കാലം കൂടിയാണല്ലോ. കാഴ്ചകളിലും ഫോർവാഡുകളിലും അപരന്റെ പച്ചമാംസം കടിച്ചുപറിക്കുന്ന വാചകക്കസർത്തുകളിലും സഭാ സാംസ്ക്കാരിക രാഷ്ട്രീയ മേഖലകൾ പരിമിതപ്പെടുത്തുന്ന കാലം. കണ്ടുകണ്ടിരുന്നിട്ടും കൊതിതീരാതെ കണ്ണുകൾക്ക് ഭാരമേറി നാം തളർന്നുറങ്ങിപ്പോകുന്ന 'സ്ക്രീനേജ്'.

"...നിനക്കു കാഴ്ച ലഭിക്കേണ്ടതിനു കണ്ണിലെഴുതാൻ കൺമഷിയും എന്നോടു വിലയ്ക്കുവാങ്ങുവാൻ ഞാൻ നിന്നോടു ബുദ്ധിപറയുന്നു" (വെളിപാട് 3:18) എന്ന ഓർമ്മപ്പെടുത്തൽ ശ്രദ്ധേയമാണ്. "മതി, നാഴിക വന്നു" എന്ന കർത്താവിന്റെ വാക്കുകൾ സഭയും സമൂഹവും കടന്നുപോകുന്ന നിർണ്ണായക നിമിഷങ്ങളെക്കൂടി സൂചിപ്പിക്കുന്നു. പുതിയൊരു യാത്രയുടെ തുടക്കമാണത്. രാജ്യത്ത് നിലനില്ക്കുന്ന വർഗ്ഗവിവേചനങ്ങളോടും, അക്രമങ്ങളോടും ഏകാധിപത്യ പ്രവണതകളോടും നാം "മതി, നാഴിക വന്നിരിക്കുന്നു." എന്ന് പറയണം. പൗരോഹിത്യത്തിന്റെയും വിശ്വാസി സമൂഹത്തിന്റെയും ദുഷിപ്പുകളോടും തീഷ്ണതയില്ലായ്മയോടും തീർന്നിട്ടും തീരാത്ത കോടതി വ്യവഹാരങ്ങളോടും കാമ്പ് കണ്ടെത്താനാവാതെ വരുമ്പോൾ തൃപ്തി കണ്ടെത്തുന്ന ധൂർത്തുകളോടും കോൺക്രീറ്റ് കെട്ടുപണികളാൽ സഭയുടെ ഭിത്തിയെ ബലവത്താക്കുവാൻ ശ്രമിക്കുന്ന വൃഥാ ശ്രമങ്ങളോടും ഇനി നാം 'മതി നാഴിക വന്നിരിക്കുന്നു' എന്ന് പറഞ്ഞു തുടങ്ങേണ്ടിയിരിക്കുന്നു.

"എഴുന്നേൽപ്പിൻ നാം പോക" എന്ന് പറഞ്ഞിട്ട് അവിടുന്ന് കുരിശിലേക്ക് കയറിയെങ്കിൽ ആ കുരിശിന്റെയരികെയെങ്കിലും ചെന്നു നിൽക്കാൻ നാം തയ്യാറാകണം. പൂർവ്വപിതാവായ അബ്രഹാം തന്റെ കൂടാരവാതിൽക്കലിരുന്ന് തല ഉയർത്തി നോക്കിയപ്പോൾ മൂന്നു പുരുഷന്മാർ തന്റെ നേരെ നില്ക്കുന്നതുകണ്ടു. അവർ ദൈവ ദൂതന്മാരെന്ന് തിരിച്ചറിഞ്ഞു. യിസഹാക്കിനെ ബലികഴിക്കാനൊരുങ്ങുന്ന നേരം അബ്രഹാം തല ഉയർത്തി നോക്കിയപ്പോൾ ഒരു ആട്ടുകൊറ്റൻ കാട്ടിൽ പിടിപെട്ട് കിടക്കുന്നതു കണ്ടു. യിസഹാക്ക് ധ്യാനത്തിങ്കൽ തല ഉയർത്തി നോക്കിയപ്പോൾ ഒട്ടകപ്പുറത്തേറി റിബേക്ക വരുന്നതു കണ്ടു (ഉല്പത്തി 18, 22, 24). അവന് അവളിൽ സ്നേഹമായി. ഇങ്ങനെ യിസ്ഹാക്കിനു തന്റെ അമ്മയുടെ മരണ ദുഃഖം തീർന്നു.

നാമും തല ഉയർത്തി നോക്കേണ്ടതുണ്ട്. അതൊരു ആത്മീയ നിലപാടും ധീരതയുമാണ്. നാം എഴുന്നേൽക്കണം. കർത്താവിനോടൊപ്പം നടന്നു തുടങ്ങണം. നാം തല ഉയർത്തിനോക്കുമ്പോൾ ചുറ്റുമുള്ളവർ ദൈവദൂതരെന്നും മുന്നോട്ടു നീങ്ങാനാവാത്ത സന്നിഗ്ധ ഘട്ടങ്ങളിലും ഒരു ആട്ടുകൊറ്റന്റെ യാഗസാന്നിദ്ധ്യം ഉണ്ടെന്നും പുരമുകളിലെ കുരുകിലെപ്പോലെ ഒറ്റപ്പെടുമ്പോഴും ഒട്ടകപ്പുറത്തേറി പ്രത്യാശയുടെ സൗന്ദര്യം നമ്മെ അഭിവാദ്യം ചെയ്യുമെന്നും നിനച്ചുറയ്ക്കണം.

"മതി, നാഴികവന്നു; എഴുന്നേൽപ്പിൻ നാം പോക!"

– ഫാ. സഖറിയാ തോമസ് പുതുപ്പള്ളി

മലങ്കരസഭ മാസിക
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234

പ്രസിഡന്റ്
ഡോ. യൂഹാനോൻ മാർ
ദീയസ്കോറോസ്
മെത്രാപ്പോലീത്താ

ചീഫ് എഡിറ്റർ
ഫാ. സഖറിയാ തോമസ്

മാനേജിംഗ് എഡിറ്റർ
ഫാ. തോമസ് രാജു കരുവാറ്റ

സബ് എഡിറ്റർ
ഫാ. അലക്സ് തോമസ്
നാഴൂരിമറ്റത്തിൽ

അംഗങ്ങൾ
ഫാ.ഡോ. ബിജേഷ് ഫിലിപ്പ്
ഫാ. തോമസ് വർഗീസ് ചാവടിയിൽ
അഡ്വ. ബിജു ഉമ്മൻ
ഡോ. തോമസ് കുരുവിള
അലക്സിൻ ജോർജ് IPoS
മെർലിൻ റ്റി. മാത്യു

ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

കല :
ജിന്റോ കുറിച്ചി

അക്കൗണ്ടന്റ്:
ബിജു വർക്കി
9947804477




# മാർ പീലക്സിനോസ് ഭവനദാന പദ്ധതി-2023

ഡൽഹി ഭദ്രാസനത്തിൽപ്പെട്ട ഗാസിയാബാദ് സെന്റ് തോമസ് ഇടവകയുടെ മാർ പീലക്സിനോസ് ഭവനദാന പദ്ധതി പ്രകാരം നാളിതുവരെ 43 ഭവനങ്ങൾ പൂർത്തയാക്കുവാൻ സാധിച്ചതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു. പദ്ധതിയുടെ 2023 വർഷത്തേക്ക് നിർദ്ധനരായ ഓർത്തഡോക്സ് സഭാംഗങ്ങളിൽ നിന്നും അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. പദ്ധതി പ്രകാരം ഭവനം ഒന്നിന് അഞ്ചു ലക്ഷം രൂപ വീതം, മൂന്നു ഭവനങ്ങൾക്കുള്ള സഹായം താഴെപ്പറയുന്ന നിബന്ധനകൾക്കു വിധേയമായി നൽകുന്നതാണ്.

(ഇടുക്കി, സുൽത്താൻ ബത്തേരി, മലബാർ എന്നീ ഭദ്രാസനങ്ങൾക്ക് മുൻഗണന)

## നിബന്ധനകൾ

1. അപേക്ഷകർ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ഓർത്തഡോക്സ് സഭാംഗമായിരിക്കണം.
2. വിശദമായി എഴുതി തയ്യാറാക്കിയ ഇടവക വികാരി/ ഭദ്രാസന മെത്രാപ്പോലീത്തായുടെ ശുപാർശ കത്തുകൾ ഉണ്ടായിരിക്കണം.
3. അപേക്ഷകന് സ്വന്തം പേരിൽ കുറഞ്ഞത് മൂന്ന് സെന്റ് ബാദ്ധ്യതകളില്ലാത്ത ഭൂമി ഉണ്ടായിരിക്കണം.
   ആധാരത്തിന്റെ ഒരു കോപ്പിയും, കരമടച്ച രസീതിന്റെ കോപ്പിയും, ആധാർകാർഡിന്റെ കോപ്പിയും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
4. തെരഞ്ഞെടുക്കപ്പെടുന്ന അപേക്ഷകർക്ക് ഭവന നിർമ്മാണത്തിനായി പരമാവധി അഞ്ചുലക്ഷം രൂപ വീതം അനുവദിക്കുന്നതാണ്. പണിയാൻ പോകുന്ന ഭവനത്തിന്റെ വിശദമായ പ്ലാനും, എസ്റ്റിമേറ്റും അംഗീകാരത്തിനായി ഗാസിയാബാദ് സെന്റ് തോമസ് ഇടവക കമ്മിറ്റിക്ക് സമർപ്പിക്കേണ്ടതാണ്.
5. പദ്ധതി പ്രകാരം പണിയപ്പെടുന്ന ഭവനം ക്രയവിക്രയം ചെയ്യുകയോ കൈമാറ്റം ചെയ്യുകയോ ചെയ്യാൻ പാടുള്ളതല്ല. സഹായധനം പണിയുടെ പുരോഗതി വിലയിരുത്തി പല ഗഡുക്കളായി മാത്രമേ ലഭിക്കുകയുള്ളു.
6. സാമ്പത്തിക പിന്നോക്കാവസ്ഥ തെളിയിക്കുന്ന രേഖകൾ (റേഷൻ കാർഡിന്റെകോപ്പി/വരുമാന സർട്ടിഫിക്കറ്റ്) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
7. ഇപ്പോൾ താമസിക്കുന്ന വീടിന്റെ ഫോട്ടോ അപേക്ഷയോടൊപ്പം സമർപ്പിക്കേണ്ടതാണ്. സഹായ പദ്ധതി സംബന്ധിച്ച് ഗാസിയാബാദ് സെന്റ് തോമസ് ഇടവക കമ്മിറ്റി എടുക്കുന്ന തീരുമാനങ്ങൾ അന്തിമമായിരിക്കും. അപേക്ഷകൾ ലഭിക്കേണ്ട അവസാന തീയതി 2023 ജൂലൈ 15.
   അപേക്ഷകൾ അയക്കേണ്ട വിലാസം:

**Fr. Saji Abraham, Vicar, St. Thomas Orthodox Church,
Sector-IV, Lajpat Nagar, Sahibabad, Ghaziabad -201005 (U.P.)**


ST. THOMAS SCHOOL
LAJPAT NAGAR


ST THOMAS SCHOOL
INDIRAPURAM


ST.THOMAS NURSING HOME
LAJPAT NAGAR


ST THOMAS SCHOOL
INDRAPRASTHA YOJNA, LONI

അകം

CONTENTS




8 പെന്തിക്കോസ്തി പെരുന്നാൾ
ഫാ. ഡോ. കെ. എം. കോശി വൈദ്യൻ

10 പ്ലാസ്റ്റിക് മാലിന്യത്തെ ഒത്തൊരുമയോടെ...
- ഡോ. ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ

13 ...വിശുദ്ധ സ്ലീബാ
- ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത

26 യേശുക്രിസ്തു എന്ന ഇക്കോളജിസ്റ്റ്
- ഡോ. (പ്രൊഫ.) കെ.പി. ജോയി

31 സാക്ഷി...
- ഡോ. ജോർജ്ജ് വി. തോമസ്

34 വൈക്കം സത്യാഗ്രഹവും മലങ്കരസഭയും
- എബി മാത്യു, കൊഴുവല്ലൂർ

37 അബീഗയിൽ...
- ലീല സഖറിയ

40 കാലം കാത്തുവച്ച ചരിത്ര നിർമ്മിതി...
- ഫാ. ജോർജ് വർഗീസ് കവടിയാർ, തിരുവനന്തപുരം

48 ഔഗേൻ മാർ ദീവന്നാസിയോസ് തിരുമേനി...
- ഫാ. അലക്സാണ്ടർ പി. ഡാനിയേൽ

പംക്തികൾ
വേദധ്യാനം
പഴയനിയമ പഠനം
പുതിയ നിയമ പഠനം
മനഃപൂർവ്വം
നിരീക്ഷണം
കാഴ്ചകൾ





# ദർപ്പണം

ഫാ. ഡോ. ജേക്കബ് കുര്യൻ

## മൊത്തത്തിലെന്തു മൂല്യം?

അടുത്തിട ഒരു പത്രക്കോളം ശ്രദ്ധയിൽപെട്ടതിന്റെ തലക്കെട്ട് 'ഒരുപാട്ട്, ഒരു പാട്' എന്നതായിരുന്നു. ലേഖകന്റെ പേര് വി മിത്രൻ. ഒസ്കാർ അവാർഡിനർഹമായ ചില ദക്ഷിണേന്ത്യൻ ചിത്രങ്ങളുടെയും പാട്ടുകളുടെയും മൂല്യ നിർണ്ണയമാണ് പ്രധാന വിഷയം. "സ്ളം ഡോഗ് മില്ല്യനയർ" എന്ന സിനിമയ്ക്കും അതിൽ എ.ആർ. റഹ്മാന്റെ "ജയ്ഹോ" എന്ന പാട്ടിനും, "ആർ ആർ ആർ" എന്ന സിനിമയ്ക്കും അതിൽ കീരവാണിയുടെയും ചന്ദ്രബോസിന്റെയും "നാട്ടുനാട്ടു" എന്ന പാട്ടിനും "ഓസ്കാർ" ലഭിച്ചു. പാട്ടിൽ താല്പര്യം ഉള്ള ചിലർ അപ്പോൾ ഒരു ചോദ്യം ചോദിച്ചു. എ.ആർ. റഹ്മാന്റെ നൂറു നൂറു പാട്ടുകളിൽ ഏറ്റവും കേമൻ "ജയ്ഹോ" ആയിരുന്നോ? കീരവാണിയുടെ നൂറു നൂറു പാട്ടുകളിൽ ഏറ്റവും മികച്ചത് "നാട്ടു നാട്ടു" ആയിരുന്നോ? ആയിരിക്കണമെന്നില്ല എന്ന് പലരും പറയും എന്നു സൂചിപ്പിച്ചിട്ട്, പിന്നെങ്ങിനെ അവയ്ക്ക് ഓസ്കാർ കിട്ടിയെന്ന ചോദ്യത്തിന് ലേഖകൻ ശ്രദ്ധേയമായ ഒരുത്തരം കണ്ടെത്തുന്നു; അതതു ചിത്രത്തിന്റെ മുഴുവൻ ഭംഗിക്ക് ഒരു പാട്ടു പകർന്ന ജീവനാണ് ആ പാട്ടിന്റെ മൂല്യം നിർണ്ണയിക്കുന്നത്.

പാട്ടിന്റെ മാത്രം കാര്യമല്ല ഇതെന്നു തോന്നുന്നു. ഏതൊരു വ്യക്തിയുടെയും, പ്രസ്ഥാനത്തിന്റെയും, പ്രവർത്തന പരിപാടിയുടെയും, യഥാർത്ഥ മൂല്യം നിർണ്ണയിക്കുന്നത് ഒറ്റപ്പെട്ട തിളക്കത്തിലൂടെയല്ല പ്രത്യുത മുഴുവൻ ഭംഗിക്ക് പകർന്ന ജീവന്റെ മഹത്വത്തിലൂടെയാണ്.

മതത്തിലെ രാഷ്ട്രീയക്കളികളും, രാഷ്ട്രീയത്തിലെ മതപ്രീണനക്കളികളും പൊടിപൊടിക്കുമ്പോൾ, ഒരു സത്യം ഓർമ്മിച്ചിരിക്കുന്നത് നന്നായിരിക്കും. മതത്തിന്റെയും രാഷ്ട്രീയത്തിന്റെയും മൂല്യം നിർണ്ണയിക്കുന്നത് ഒറ്റപ്പെട്ട തിളക്കങ്ങൾ അല്ല, മുഴുവൻ ഭംഗിക്ക് പകർന്ന ജീവന്റെ അളവാണ്. ഭാരതത്തിന്റെ ബഹുസ്വരതാഭംഗിക്ക് എന്തു ജീവനാണ് സമീപകാല മതരാഷ്ട്രീക്കളികൾ പകർന്നത് എന്നു ചോദിക്കുന്നതിലും എളുപ്പം ഉത്തരം കിട്ടുന്നത് എത്ര ജീവനാണ് സമീപകാല മതരാഷ്ട്രീയക്കളികൾ എടുത്തത് എന്ന ചോദ്യത്തിനാണ്. ഭാരതസംസ്ക്കാരമാന്യതയെ പ്രതിനിധാനം ചെയ്യുവാൻ കെല്പ്പുള്ള ഒരു ആദർശ രാഷ്ട്രീയത്തിന്റെ മൊത്തത്തിലുള്ള മൂല്യം, അതിനു പകർന്നു നൽകാൻ കഴിയുന്ന ജീവന്റെ മൂല്യമാണ്. ആ മൂല്യം സ്വപ്നം കാണുന്ന യുവജനങ്ങളുടെ ഒരു നിരയാണ് ഇന്നിന്റെ ആവശ്യം. അവർ നാടുവിട്ടുപോകാനുള്ള സാഹചര്യം എങ്ങനെയുണ്ടായി എന്നത് മതത്തിലെ രാഷ്ട്രീയവും, രാഷ്ട്രീയത്തിലെ മതവും അല്പം സമയമെടുത്തു പഠിച്ചാൽ നന്ന്.



# Pentecost
# പെന്തിക്കോസ്തി പെരുന്നാൾ

**ഫാ. ഡോ. കെ. എം. കോശി വൈദ്യൻ**

യേശുക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണത്തിനു ശേഷം അപ്പോസ്തോലന്മാരിലും മറ്റ് ശിഷ്യരിലും പരിശുദ്ധാത്മാവിന്റെ ആവാസമുണ്ടായ പുതിയനിയമ സംഭവത്തെ അനുസ്മരിക്കുന്ന ദിനമാണ് പെന്തിക്കൊസ്തി (Pentecost). പെന്തെക്കൊസ്തെ എന്ന ഗ്രീക്കു പദത്തിന്റെ അർത്ഥം അൻപതാം ദിനം എന്നാണ്. ഈസ്റ്റർ ഞായറാഴ്ചക്കു ശേഷം അൻപതാം ദിവസം പെന്തിക്കൊസ്തി ആഘോഷിക്കുന്നു.

### ചരിത്രപരമായ ഉത്ഭവവും വികസനവും

വിളവെടുപ്പ് പെരുന്നാൾ (Harvest Feast പുറ 23:16) വാരോത്സവം (feast of weeks പുറ 34:22), ആദ്യഫലങ്ങളുടെ പെരുന്നാൾ (Feast of the first fruits സംഖ്യ 28:26) എന്നീ പേരുകളിലും ഈ പെരുന്നാൾ അറിയപ്പെട്ടിരുന്നു. പെസഹാപെരുന്നാൾ ആഘോഷിക്കുന്ന ആഴ്ചയിലെ ശാബത്തുമുതൽ ഏഴാഴ്ചകൾക്കുശേഷമുള്ള ശാബത്തു ദിനത്തിലാണ് പെന്തക്കോസ്തി പെരുന്നാൾ ആഘോഷിച്ചിരുന്നത്. പെന്തക്കോസ്തി (അമ്പതാം ദിവസം എന്നർത്ഥം) എന്ന പേര് ഈ തിരുനാളിനു ലഭിക്കാനുള്ള കാരണവും ഇതുതന്നെയാണ് (ലേവ്യ 23:15 തോബി 2:1). ഒരുവർഷം പ്രായമായ ഏഴ് കുഞ്ഞാടുകളെയും ഒരു കാളയെയും രണ്ടു മുട്ടാടുകളെയും ഈ പെരുനാളിനോടനുബന്ധിച്ച് ദൈവത്തിന് ബലിയർപ്പിച്ചിരുന്നു. ഈ പെരുന്നാൾ ദിനത്തിൽ എല്ലാവിധ ജോലികളും നിഷിദ്ധമായിരുന്നു. കുടുംബാംഗങ്ങളോടൊപ്പം സമൂഹത്തിലെ അവഗണിക്കപ്പെട്ട വിഭാഗങ്ങളായ പരദേശികളെയും അനാഥരെയും വിധവകളെയും ലേവ്യരെയും ഈ പെരുനാളാഘോഷങ്ങളിൽ പങ്കെടുപ്പിച്ചിരുന്നു (ആവർ 16:11-12). ദൈവാനുഗ്രഹത്തെ നന്ദിയോടെ സ്മരിച്ചുകൊണ്ട് ആദ്യ ഫലങ്ങൾ ദൈവ സന്നിധിയിൽ അർപ്പിക്കുവാനുള്ള പെരുന്നാളായിരുന്നു ഇത്. യഹൂദന്മാരെ സംബന്ധിച്ചിടത്തോളം സന്തോഷത്തിന്റെയും, സ്തോത്രത്തിന്റെയും പെരുന്നാളാണു പെന്തിക്കോസ്തി

വിളവെടുപ്പുത്സവമായിട്ടാണ് പെന്തിക്കോസ്തി പെരുനാൾ ആഘോഷിച്ചുതുടങ്ങിയതെങ്കിലും കാലക്രമത്തിൽ ഇതിന് പുതിയ വിശദീകരണം നല്കപ്പെട്ടു. ക്രിസ്തുവിന്റെ കാലമായപ്പോഴേയ്ക്കും യഹൂദന്മാർ പെന്തിക്കോസ്തിക്കു പുതിയ അർത്ഥം നൽകി. കൊയ്ത്തുപെരുന്നാളിനേക്കാൾ ഉപരി ദൈവം സീനായ് മലയിൽ വച്ചു മോശയ്ക്കു ന്യായപ്രമാണം നൽകിയ സംഭവത്തെ അനുസ്മരിക്കുന്ന ദിവസമായിത്തീർന്നു ഇത്. റബ്ബിമാരുടെ വ്യാഖ്യാനമനുസരിച്ച് സീനായ് മലയിൽവച്ച് മോശയ്ക്കു കല്പ്പനകൾ ലഭിച്ചതിന്റെ അനുസ്മരണാർത്ഥമാണ് ഈ പെരുനാൾ ആഘോഷിക്കുന്നത്. ഈ പെരുന്നാളിന്റെ ആഘോഷദിനത്തെക്കുറിച്ചു പരീശന്മാരും സദൂക്യരും തമ്മിൽ അഭിപ്രായവ്യത്യാസം നിലനിന്നിരുന്നു. പരീശന്മാരുടെ അഭിപ്രായത്തിൽ, പെസഹാത്തിരുനാളിന്റെ തൊട്ടടുത്ത ദിനം മുതൽ (ലേവ്യ 23) ഏഴ് ആഴ്ചകൾക്കുശേഷം വരുന്ന ദിവസമാണ് പെന്തക്കോസ്തി പെരുനാൾ ആചരിക്കേണ്ടത്. ഈ വീക്ഷണമനുസരിച്ച് പെരുനാൾ ആഴ്ചയിലെ ഏതു ദിനത്തിലുമാകാം; അതായത് ശാബത്തിൽ വേണമെന്ന് നിർബന്ധമില്ല. എന്നാൽ, സദൂക്യരുടെ വീക്ഷണത്തില് ശാബത്തിൽ മാത്രമേ ഈ പെരുനാൾ ആചരിക്കാൻ പാടുള്ളൂ. പെസഹാപെരുന്നാൾ കഴിഞ്ഞുവരുന്ന ശബത്തു ദിവസം മുതലുള്ള ഏഴാഴ്ചകളാണ് അവർ കണക്കുകൂട്ടിയിരുന്നത്.

പുതിയ നിയമത്തിൽ അപ്പസ്തോലന്മാരുടെമേൽ പരിശുദ്ധാത്മാവ് ആവസിച്ചതു പെന്തക്കോസ്തു ദിനത്തിലാണ് (അപ്പൊ. പ്രവ്യ. 2:1). സഭയുടെ ഔദ്യോഗികമായ ഉദ്ഘാടനം നടന്നതും ഈ ദിനത്തിലാണ്. പെന്തക്കോ

സ്തിപ്പെരുനാൾ വരെ എഫേസോസിൽ കഴിയാനുള്ള ആഗ്രഹം പൗലോസ് പ്രകടിപ്പിക്കുന്നുണ്ട് (1 കോരി 16:8). ഏതാനും വർഷങ്ങൾക്കുശേഷം പൗലോസ് യെരുശലേമിൽ വച്ച് ഈ പെരുന്നാൾ ആഘോഷിച്ചതായി അപ്പോസ്തോലപ്രവർത്തികൾ സാക്ഷ്യപ്പെടുത്തുന്നുണ്ട് (അപ്പ 20:16).

ക്രിസ്തീയ സഭയിൽ  പെന്തിക്കൊസ്തിയുടെ പ്രാധാന്യം പുതിയ നിയമത്തിലെ അപ്പൊസ്തലന്മാരുടെ പ്രവൃത്തികളിലെ രണ്ടാം അദ്ധ്യായത്തിലെ വിവരണങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു. പെന്തക്കൊസ്തി നാളിൽ ഒരു മുറിയിൽ പ്രാർത്ഥിച്ചു കൊണ്ടിരുന്ന ശിഷ്യരുടെ മേൽ പരിശുദ്ധാത്മാവ് ആവസിച്ചതായി ഇവിടെ പരാമർശിക്കുന്നു:

'പെന്തെക്കൊസ്തനാൾ വന്നപ്പോൾ എല്ലാവരും ഒരു സ്ഥലത്തു ഒന്നിച്ചു കൂടിയിരുന്നു. പെട്ടെന്നു കൊടിയ കാറ്റടിക്കുന്നതുപോലെ ആകാശത്ത് നിന്നു ഒരു മുഴക്കം ഉണ്ടായി, അവർ ഇരുന്നിരുന്ന വീടു മുഴുവനും നിറെച്ചു. അഗ്നി ജ്വാലപോലെ പിളർന്നിരിക്കുന്ന നാവുകൾ അവർക്കു പ്രത്യക്ഷമായി അവരിൽ ഒരോരുത്തന്റെ മേൽ പതിഞ്ഞു. എല്ലാവരും പരിശുദ്ധാത്മാവു നിറഞ്ഞവരായി ആത്മാവു അവർക്കു ഉച്ചരിപ്പാൻ നല്കിയതുപോലെ അന്യഭാഷകളിൽ സംസാരിച്ചു തുടങ്ങി. അന്നു ആകാശത്തിൻ കീഴുള്ള സകല ജാതികളിൽ നിന്നും യെരൂശലേമിൽ വന്നു പാർക്കുന്ന യെഹൂദന്മാരായ ഭക്തിയുള്ള പുരുഷന്മാർ ഉണ്ടായിരുന്നു. ഈ മുഴക്കം ഉണ്ടായപ്പോൾ പുരുഷാരം വന്നു കൂടി, ഒരോരുത്തൻ താന്താന്റെ ഭാഷയിൽ അവർ സംസാരിക്കുന്നതു കേട്ടു അമ്പരന്നു പോയി.' (അപ്പൊസ്തല പ്രവൃത്തികൾ 2:1-6)

ഗലീലക്കാരായ ക്രിസ്തുശിഷ്യർ വിവിധ ഭാഷകളിൽ സംസാരിക്കുന്നതു കേട്ട് അമ്പരന്നു പോയ  ജനങ്ങളോട് ഇതു യോവേലിന്റെ പ്രവചന പൂർത്തീകരണമാണെന്നു പത്രോസ് വിശദീകരിക്കുന്നതും തുടർന്ന് മൂവായിരത്തോളം പേർ സ്നാനം എറ്റു ശിഷ്യസമൂഹത്തോടു ചേർന്നതായും അപ്പോസ്തോലപ്രവൃത്തികളിൽ  വിവരിക്കപ്പെടുന്നു.

പരിശുദ്ധാത്മാവു ശിഷ്യന്മാരുടെമേൽ ആവസിച്ച ദിവസമായ കൊണ്ടാണു പെന്തിക്കോസ്തി ഒരു ക്രിസ്തീയ പെരുന്നാളായിത്തീർന്നത്. മൂവായിരം മാനസാന്തരപ്പെട്ട 'കൊയ്ത്ത് പെരുന്നാ'ളാണു പെന്തിക്കോസ്തി ദൈവം മോശയ്ക്ക്  ഏൽപ്പിച്ചുകൊടുത്ത  ന്യായപ്രമാണം ക്രിസ്തീയ പെന്തിക്കോസ്തിയിൽ നീങ്ങിപ്പോയി പുതിയ ന്യായപ്രമാണം അപ്പോസ്തലന്മാർക്കു ലഭ്യമായ ദിവസമാണു ക്രിസ്തിയ പെന്തിക്കോസ്തി. യഹൂദചരിത്രത്തിൽ യിസ്രായേലിന്റെ ഉത്ഭവത്തിന്റെ അതായത് ന്യായപ്രമാണം ലഭിച്ചതിന്റെ അനുസ്മരണയായിരുന്നല്ലോ പെന്തിന്തിക്കോസ്തി പെരുന്നാൾ. അതേദിവസം പരിശുദ്ധാത്മാവ് ആവസിച്ചു. പുതിയ ഇസ്രായേലിനെ സ്ഥാപിച്ചു. യഹോവ തേജസ്സിൽ സീനായ്  മലയിൽ ഇറങ്ങി ന്യായപ്രമാണം മോശയെ ഏൽപ്പിച്ചു (പുറ. 24:16-18 പുറ 33-34) അഗ്നിജ്വാല പോലെ പരിശുദ്ധാത്മാവു ശിഷ്യന്മാരുടെമേൽ ആവസിച്ചു. പുതിയ ഇസ്രായേലായി അവരെ ശുദ്ധീകരിച്ചു. പെന്തിക്കോസ്തി പുതിയ ഇസ്രായേലാകുന്ന സഭയുടെ ജന്മദിനമാണ്. പെന്തിക്കോസ്തി ദിവസം യഹൂദന്മാർക്കു ലഭ്യമായ ന്യായപ്രമാണത്തിനു ക്രിസ്തീയ പെന്തിക്കോസ്തിയിൽ നീക്കം വന്നു. പെന്തിക്കോസ്തി പെരുന്നാളും  ന്യായപ്രമാണവും തമ്മിലുള്ള ബന്ധം മനസ്സിൽ കണ്ടുകൊണ്ടായിരിക്കണം വി. പൗലോസ് പരിശുദ്ധാത്മാവിനെയും ന്യായപ്രമാണത്തെയും തമ്മിൽ താരതമ്യപ്പെടുത്തുന്നത്. (2 കൊരി. 3). 'അക്ഷരം കൊല്ലുന്നു. ആത്മാവോ ജീവിപ്പിക്കുന്നു'.

ആദിമ നൂറ്റാണ്ടുകളിൽ പെന്തിക്കോസ്തിപ്പെരുനാളിന്റെ ആചരണം ആദിമ സഭയിൽ കർത്താവിന്റെ സ്വർഗ്ഗാരോഹണപ്പെരുനാളും പെന്തക്കോസ്തി പെരുന്നാളും ഉയിർപ്പിനു ശേഷം അൻപതാം ദിവസം ആചരിക്കുന്ന പതിവാണുണ്ടായിരുന്നത്. മൂന്നാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ തെർത്തുല്യനും നാലാം നൂറ്റാണ്ടിൽ ചരിത്രകാരനായ യൂസേബിയോസും ഈ ആചരണത്തെപ്പറ്റി പരാമർശിക്കുന്നുണ്ട് നാലാം നൂറ്റാണ്ടിന്റെ അവസാനത്തിൽ മാത്രമാണ് ഇവ രണ്ടു ദിവസങ്ങളിൽ ആചരിക്കുന്ന പതിവുണ്ടായത് എഗെറിയയുടെ  (381/2386ൽ വിശുദ്ധ സ്ഥലത്തേക്കുള്ള ഒരു തീർത്ഥാടനത്തിന്റെ വിശദമായ വിവരണത്തിന്റെ രചയിതാവായി പരക്കെ കണക്കാക്കപ്പെടുന്ന ഒരു പടിഞ്ഞാറൻ യൂറോപ്യൻ ക്രിസ്ത്യൻ കന്യാസ്ത്രീ ആയിരുന്നു എഗേറിയ) വിവരണങ്ങളിൽ നിന്നും രണ്ടു പെരുന്നാളുകളും ഒരുമിച്ചാണ് ആഘോഷിച്ചി രുന്നതെന്നു കാണാം. എഗേറിയ യെറുശലേമിൽ എത്തിയ കാലത്തു , പെന്തിക്കോസ്തിയും സ്വർഗ്ഗാരോഹണവും ഒരുമിച്ചാണ് ആചരിച്ചിരുന്നത്. അത് ഇങ്ങനെ സംഗ്രഹിക്കാം പെന്തിക്കോസ്തി ദിവസം, പരിശുദ്ധാത്മാവു ശിഷ്യന്മാരുടെ മേൽ ഇറങ്ങിയ മാളികയുടെ സ്ഥാനത്തു പണിതിരുന്ന ദേവാലയത്തിലേയ്ക്ക് ആഘോഷപൂർവ്വമായ പ്രദക്ഷിണം നടത്തുന്നു. രാവിലെ ഒമ്പതു മണിക്ക് ആരംഭിച്ചിരുന്ന ശുശ്രൂഷാമധ്യേ അപ്പോസ്തോല പ്രവർത്തി കൾ 2:1-13 വായിച്ചിരുന്നു. അന്നേദിവസം ഉച്ചതിരിഞ്ഞായിരുന്നു സ്വർഗാരോഹണം ആചരിച്ചിരുന്നത് . ഉച്ച തിരിഞ്ഞു വിശ്വാസികൾ ഒലിവുമലയിലെ ഇംമ്പോമോൻ എന്ന ദേവാലയത്തിൽ ഒരുമിച്ചുകൂടുന്നു. ആരാധനയിൽ സ്വർഗാരോഹണത്തെപ്പറ്റിയുള്ള വേദഭാഗങ്ങൾ വായിച്ചിരുന്നു സന്ധ്യയാകുമ്പോൾ, കത്തിച്ച മെഴുകുതിരികളുമേന്തി ജനങ്ങൾ യെറുശലേമിൽ പ്രദക്ഷിണം നടത്തുന്നതോടെ ആഘോഷങ്ങൾ പര്യവസാനിക്കു കയായി. (ഫാ.ബേബി വർഗ്ഗീസ്, ആത്മാവിലും സത്യത്തിലും, 2004,പേജ്100; John Wilkinson, Egeria's Travels, 160)

നാലാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ അന്ത്യോഖ്യായിൽ രചിക്കപ്പെട്ട അപ്പോസ്തലിക പ്രമാണങ്ങളനുസരിച്ച് ഉയിർപ്പിനു ശേഷം നാല്പതാം ദിവസം സ്വർഗാരോഹണവും, അമ്പതാം ദിവസം പെന്തിക്കോസ്തിയും ആചരിച്ചിരുന്നു. (Varghese, Athmavilum Sathyathilum, 99; Paul F. Bradshaw and Maxwell E. Johnson, The Origins of Feasts..., 74.) മനുഷ്യാവതാരത്തിന്റെയും രക്ഷാപ്രവർത്തനങ്ങളുടെയും പരിസമാപ്തിയെന്നാണു സ്വർഗാരോഹണപ്പെരുന്നാളിനെപ്പറ്റി അപ്പോസ്തലിക പ്രമാണങ്ങൾ പറയുന്നത്. ഈ രേഖയനുസരിച്ചു നാൽപ്പതാം ദിവസമായ വ്യാഴാഴ്ചയ്ക്ക് മുമ്പുള്ള ഞായറാഴ്ച സ്വർഗാരോഹണപ്പെടുന്നാൾ ആരംഭിച്ചിരുന്നത്. (Aopstolic Constitutions, V. 19 ഫാ.ബേബി വർഗ്ഗീസ്, ആത്മാവിലും സത്യത്തിലും, 2004 , പേജ് 100) ആദിമ നൂറ്റാണ്ടുകളിൽ

*ശേഷം 36-ാം പേജിൽ...*

# പ്ലാസ്റ്റിക് മാലിന്യത്തെ ഒത്തൊരുമയോടെ പൊരുതി തോൽപ്പിക്കാം

**ഡോ.ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ**
(അധ്യക്ഷൻ, കൊല്ലം ഭദ്രാസനം & സഭാ പരിസ്ഥിതി കമ്മീഷൻ)



**1972**ലെ സ്റ്റോക്ക് ഹോം കോൺഫറൻസിൽ ആരംഭമിട്ട ലോക പരിസ്ഥിതി ദിനവും, (World Environment Day, WED) അതിന്റെ ആചരണവും, ജൂൺ 05 ന് ഐക്യരാഷ്ട്ര സഭയുടെ നേതൃത്വത്തിൽ വിവിധ രാജ്യങ്ങളിൽ ആയിരക്കണക്കിന് സമൂഹങ്ങൾ ആഗോളതലത്തിൽ, വളരെ പ്രാധാന്യത്തോടെ നടത്തപ്പെടുന്നു. സുസ്ഥിര ലോകം കെട്ടിപ്പടുക്കുവാൻ ഉള്ള ആത്മാർത്ഥയത്നത്തിനായി ആഗോളതലത്തിൽ പ്രേരണ നൽകുന്ന വേദിയാണ് ലോക പരിസ്ഥിതി ദിനം.150 ലധികം രാജ്യങ്ങളും പതിനായിരത്തിലധികം സംഘടനകളും ലക്ഷക്കണക്കിന് വ്യക്തികളും ഈ ഉദ്യമത്തിൽ പങ്കാളികളാകുന്നുണ്ടെന്നാണ് കണക്കുകൾ. ഇപ്രകാരം ഐക്യരാഷ്ട്ര സഭയുടെ പരിസ്ഥിതി പദ്ധതി വിഭാഗം 1972 ൽ ലോകപരിസ്ഥിതി ദിനാചരണത്തിന് നിർദ്ദേശം നൽകിയ പ്രകാരം, 1973 ൽ ലോക പരിസ്ഥതി ദിനാചരണത്തിന് പ്രാരംഭം കുറിച്ചിട്ട് 50 വർഷങ്ങൾ പൂർത്തിയാവുകയാണ്. വർഷം തോറും പരിസ്ഥിതി ദിനാചരണത്തിന് ലഭിക്കുന്ന വ്യാപക സ്വീകാര്യതയും ബഹുജന പങ്കാളിത്തവും പരിസ്ഥിതി സൗഹൃദത്തിലേയ്ക്ക് സമൂഹത്തെയും പരിസ്ഥിതി സൗഹൃദ ജീവിത ശൈലിയിലേയ്ക്ക് വ്യക്തികളെയും കൂടുതലായി ആകർഷിക്കുന്നുണ്ട്. പ്ലാസ്റ്റിക് മാലിന്യത്തിനെതിരെ പോരാട്ടത്തിനുള്ള ആഹ്വാനം (Beat Plastic Pollution) ആയിരുന്നു 2018 ലെ പരിസ്ഥിതി ദിനാചരണത്തിന് പ്രമേയം. 2023 ലും ഐക്യരാഷ്ട്ര സംഘടനാ പ്ലാസ്റ്റിക് മാലിന്യത്തെ പൊരുതി തോൽപ്പിക്കുവാൻ ആഹ്വാനം നൽകിക്കൊണ്ട് മറ്റൊരു പരിസ്ഥിതി ദിനാചരണം വിഭാവനം ചെയ്യുമ്പോൾ ചിന്താവിഷയത്തിന്റെ ഗൗരവം ഉൾക്കൊള്ളുവാൻ നാം തയ്യാറാകണം. പ്ലാസ്റ്റിക് ഉൾപ്പെടെയുള്ള മാലിന്യങ്ങൾ കുന്നുകൂടിയ ബ്രഹ്മപുരത്തെ 110 ഏക്കർ മാലിന്യപ്ലാന്റിൽ തീ പടർന്നതും അത് ഉണ്ടാക്കിയ പ്രതിസന്ധികളുടെയും പശ്ചാത്തലത്തിൽ കേരളത്തിന് ഈ വിഷയം ഇക്കുറി കൂടുതൽ എളുപ്പത്തിൽ മനസ്സിലാകും.

> **പരിസ്ഥിതി ബോധവും സ്രഷ്ടാവിനോടുള്ള വിധേയത്വവും സമസൃഷ്ടങ്ങളോടുള്ള കരുതലും ഉൾകൊണ്ട് ഭൂഗോളത്തെ ശ്വാസം മുട്ടിക്കുന്ന പ്ലാസ്റ്റിക്ക് മാലിന്യം എന്ന വിപത്തിൽ നിന്ന് പരിസ്ഥിതിയെ സംരക്ഷിക്കാൻ നമുക്ക് പ്രതിജ്ഞാബന്ധരാകാം.**

### പ്ലാസ്റ്റിക് എന്ന അപകടകാരിയായ ഉപകാരി

പ്ലാസ്റ്റിക്ക് എന്നത് വിശാലമായ ശ്രേണിയിൽ ഉള്ളതും കൃത്രിമമോ (synthetic) അർദ്ധ കൃത്രിമമോ (semi-synthetic) ആയ തന്മാത്രകളുടെ രാസ സംയുക്തമാണ്. സസ്യങ്ങളുടെ കോശ ഭിത്തിയുടെ പ്രധാന ഘടകവും (Cellulose) ഓക്സിജനും ഹൈഡ്രജനും ചേർന്നുള്ള ഊർജ്ജദായകമായ ജൈവസംയുക്തവും (Carbohydrate) ഉപയോഗിച്ച് ജോൺ വെസ്റ്റലി ഹ്യാറ്റ് 1869 ൽ വികസിപ്പിച്ചതാണ് പ്ലാസ്റ്റിക്കിന്റെ ആദ്യ രൂപം. എന്നാൽ പ്രകൃതിദത്തമായ സൂഷ്മാണു സമൂഹങ്ങൾ ഏതുമില്ലാത്തതും പൂർണ്ണമായും കൃത്രിമമായതുമായ പ്ലാസ്റ്റിക്ക് ലിയോ ബേക്ക്ലാന്റാണ് (1907) കണ്ടുപിടിക്കുന്നത്. വഴങ്ങുന്നതും വേഗത്തിൽ രൂപമാറ്റം വരുത്തുവാൻ കഴിയുന്നതുമായ പ്ലാസ്റ്റിക്ക് വിപ്ലവകരമായ കണ്ടുപിടിത്തമാണെന്ന് അന്ന് ശാസ്ത്രലോകം വിലയിരുത്തി.

വിവിധ നിർമ്മാണങ്ങൾക്ക് അതുവരെ ഉപയോഗിച്ചിരുന്ന തടി, ആനക്കൊമ്പ്, പരുത്തി, ചണം, ലോഹം, കല്ല്, എല്ല് തുടങ്ങിയ പ്രകൃതി വിഭവങ്ങൾക്ക് പകരക്കാരൻ എന്ന നിലയിൽ പ്ലാസ്റ്റിക്കിനെ 'പരിസ്ഥിതിയുടെ രക്ഷകൻ' എന്നു പോലും അന്ന് മാധ്യമങ്ങൾ വിലയിരുത്തി. പ്ലാസ്റ്റിക്കിന്റെ അമിത ഉപഭോഗവും അത് വരുത്തി വച്ച ക്രമാതീതമായ കുന്നുകൂടലും പരിസ്ഥിതി മാലിന്യത്തിലേയ്ക്കും പാരിസ്ഥിതിക പ്രതിസന്ധിയിലേയ്ക്കും നയിക്കുന്നു എന്നത് വളരെ ഗൗരവമുള്ള കാര്യമാണ്.

### പ്ലാസ്റ്റിക് മാലിന്യം

ജൈവപരമായി ഭൂമിക്കടിയിൽ രൂപപ്പെട്ടിട്ടുള്ള ഇന്ധനങ്ങളിൽ നിന്നും (Fossil fuels) പെട്രോളിയത്തിൽ നിന്നും ധാരാളമായി ലഭ്യമാക്കുന്ന കാർബൺ കണികകൾ ഉപയോഗിച്ചു നിർമ്മിക്കുന്ന കൃത്രിമ രാസസംയുക്തം (Synthetic Polymer) ബലമുള്ളതും ജലം കടക്കാത്തതും, ഭാരക്കുറവുള്ളതും വഴങ്ങുന്നതുമാണെന്നുള്ളതിനാൽ പ്ലാസ്റ്റിക്ക് സർവ്വർക്കും വേഗത്തിൽ സ്വീകാര്യമായി വളർന്നു. പിന്നീട് കാറുകളിലെ സ്റ്റീൽ, ഫർണ്ണിച്ചറുകളിലെ തടി, അലങ്കാരവസ്തുക്കളിലെ പരുത്തി തുടങ്ങി ഒട്ടനേകം പ്രകൃതി വിഭവങ്ങൾക്ക് പകരമായും ധാരാളം നിത്യോപയോഗ ഉപകരണങ്ങളിലും പ്ലാസ്റ്റിക്ക് ഇടം പിടിച്ചു. രണ്ടാം ലോക മഹായുദ്ധകാലത്ത് യുദ്ധ സാമഗ്രികളുടെ നിർമ്മാണത്തിനായി പ്ലാസ്റ്റിക്കിന്റെ ഉൽപ്പാദനം 300 മടങ്ങ് വർദ്ധിച്ചതായി ടൈം മാഗസിൻ അന്ന് റിപ്പോർട്ട് ചെയ്തു. പിന്നീട് ഓരോ വർഷവും പ്ലാസ്റ്റിക്കിന്റെ ഉപയോഗവും ഉൽപ്പാദനവും ആഗോളതലത്തിൽ ശതമടങ്ങുകൾ വർദ്ധിച്ചു. കഴിഞ്ഞ ഒരു നൂറ്റാണ്ടിൽ ആകെ ഉൽപ്പാദിപ്പിച്ചതിലും കൂടുതൽ പ്ലാസ്റ്റിക്ക് കഴിഞ്ഞ പത്തു വർഷങ്ങളിൽ ഉൽപ്പാദിപ്പിക്കപ്പെട്ടു എന്ന് കണക്കുകൾ വ്യക്തമാക്കുന്നു. കേന്ദ്ര മലിനീകരണ നിയന്ത്രണ ബോർഡിന്റെ 2014 ലെ രേഖകൾ പ്രകാരം ഇന്ത്യയിൽ പ്രതിദിനം 15,342 ടൺ പ്ലാസ്റ്റിക്ക് മാലിന്യം സൃഷ്ടിക്കപ്പെടുന്നു. ഇതിൽ 9205 ടൺ മാത്രമെ ഏതെങ്കിലും തരത്തിൽ പുതുക്കി ഉപയോഗിക്കുന്നുള്ളു (Re-Cycle use). ശേഷിച്ച 6137 ടൺ പ്ലാസ്റ്റിക്ക് മാലിന്യം ശേഖരിക്കപ്പെടാതെ അങ്ങിങ്ങായി ചിതറിക്കിടക്കുന്നു ഇത് ജീവന്റെ നില നിൽപ്പിനും ആവാസ വ്യവസ്ഥയുടെ സുസ്ഥിര പ്രവർത്തനങ്ങൾക്കും (Eco-system service) ഭീകരമായ വെല്ലുവിളി ഉയർത്തുന്നു.

### മാലിന്യ നിബിഡമായ നമ്മുടെ സമുദ്ര വ്യവസ്ഥ

(Polluted Marine Sysytem).

ആവാസ വ്യവസ്ഥയിൽ അതി പ്രധാന പങ്കു വഹിക്കുന്ന സമുദ്രം ഇന്ന് പ്ലാസ്റ്റിക്ക് മാലിന്യത്തിൽ ഭാരപ്പെടുന്നുണ്ട്. കാലാവസ്ഥാ നിയന്ത്രണം, ഓക്സിജൻ ഉല്പാദനം, മഴയ്ക്ക് സാധ്യത ഒരുക്കൽ, ഉപ്പ് ഉൾപ്പെടെയുള്ള ഭക്ഷ്യ വസ്തുക്കളുടെ അക്ഷയഖനി തുടങ്ങിയ നിലകളിൽ സമുദ്രത്തിന്റെ പ്രാധാന്യം വർണ്ണനാതീതമാണ്. ഓരോ വർഷവും ഒൻപത് മില്യൻ ടൺ പ്ലാസ്റ്റിക്ക് മാലിന്യം കടലിൽ തള്ളപ്പെടുന്നു. ഇതേ അളവിൽ കടലിൽ പ്ലാസ്റ്റിക്ക് മാലിന്യം തള്ളുന്ന ശൈലി തുടർന്നാൽ 2050 ആകുമ്പോൾ കടലിൽ മത്സ്യങ്ങളെക്കാൾ കൂടുതൽ പ്ലാസ്റ്റിക്ക് മാലിന്യം നിറയുമെന്ന് ലോക സാമ്പത്തിക ഫോറം മുന്നറിയിപ്പ് നൽകിയിട്ടുണ്ട്. ഒരു മില്യൻ കടൽ പക്ഷികളും ഒരു ലക്ഷം കടൽ സസ്തനികളും പ്രതിവർഷം പ്ലാസ്റ്റിക്ക് മാലിന്യം കാരണം ചത്തൊടുങ്ങുന്നതായി കണക്കാക്കപ്പെടുന്നുണ്ട്. മത്സ്യം ഉൾപ്പെടെയുള്ള കടൽ ജീവികളുടെ ശരീരത്തിൽ പ്ലാസ്റ്റിക്കിന്റെ അംശങ്ങൾ ഇന്ന് വലിയ അളവിൽ കാണപ്പെടുന്നുണ്ടെന്ന് ശാസ്ത്രീയമായി തെളിയിക്കപ്പെട്ടിട്ടുണ്ട്. ഇവയെ ഭക്ഷിക്കുന്നതിലൂടെ മനുഷ്യ ശരീരത്തിലും പ്ലാസ്റ്റിക്ക് പ്രവേശിക്കുന്നുണ്ട്. വ്യാവസായിക അടിസ്ഥാനത്തിലുള്ള മത്സ്യ ബന്ധനത്തിന് ഉപയോഗിക്കുന്ന പ്ലാസ്റ്റിക്ക് നിർമ്മിത വലകൾ ഏറെ നേരം വെള്ളത്തിൽ കിടന്ന് താപനില മാറുന്നതിനനുസരിച്ച് വിഷം വമിക്കുവാൻ ആരംഭിക്കും. പൊട്ടിപ്പോവുകയോ ഉപേക്ഷിക്കുകയോ ചെയ്യുന്ന ഇത്തരം വലകൾ കടൽ ജീവികളുടെ ജീവൻ വൻ തോതിൽ അപഹരിക്കുന്നതായും ജലത്തെ വിഷലിപ്തമാക്കുന്നതായും പഠനങ്ങൾ തെളിയിക്കുന്നു.

### അഴുകാത്ത തിന്മ

മണ്ണിൽ ഉപേക്ഷിക്കപ്പെട്ട പ്ലാസ്റ്റിക്ക് മാലിന്യം സൃഷ്ടിക്കുന്ന ഭീക്ഷണിയും ഗൗരവമേറിയതാണ്. മണ്ണിൽ ദ്രവിക്കാത്ത പ്ലാസ്റ്റിക്ക്, ഭൂമിയിൽ വിഷവാതകങ്ങളും ദ്രവങ്ങളും കാലങ്ങളോളം പുറപ്പെടുവിക്കും. കത്തിക്കുന്ന പ്ലാസ്റ്റിക്ക് മണ്ണിനൊപ്പം വായുവിനേയും മലിനമാക്കും. ശ്വാസാകോശ രോഗങ്ങൾ, ത്വക്ക് രോഗങ്ങൾ, അലർജി തുടങ്ങി ക്യാൻസർ വരെയുള്ള രോഗങ്ങൾക്ക് ഇവ കാരണമാകുന്നു. ഭൂമി നികത്തുവാ



നായി പ്ലാസ്റ്റിക്ക് മാലിന്യം ഇന്ത്യയിൽ ഇപ്പോഴും ഉപയോഗിക്കുന്നുണ്ട്. കൃഷിയ്ക്ക് ഒട്ടും അനുയോജ്യമല്ലാത്ത ഇത്തരം ഭൂമി പ്രദേശങ്ങൾ ജല സ്രോതസ്സുകളെയും നശിപ്പിക്കും എന്നതാണ് യാഥാർത്ഥ്യം. ഭക്ഷ്യ ചക്രത്തെ ഗുരുതരമായി ബാധിക്കുന്ന ഈ പ്രവണത അവസാനിപ്പിച്ചേ മതിയാകൂ.

മാലിന്യ നിർമാർജ്ജനം കൂട്ടായ പോരാട്ടത്തിലൂടെ നഗരങ്ങളിൽ അടിഞ്ഞു കൂടുന്ന പ്ലാസ്റ്റിക്ക് മാലിന്യകൂമ്പാരങ്ങൾ മെട്രിക്ക് ടൺ കണക്കിനാണ്. ഇന്ന് ഗ്രാമങ്ങളിൽ പോലും ഇത് ടൺ കണക്കിനാണ്. ഉദാഹരണമായി കേരളത്തിലെ ഞെളിയൻപറമ്പ്, ചക്കംകണ്ടം, വിളപ്പിൽശാല തുടങ്ങിയ സ്ഥലങ്ങളിലെ പോലെ പല പ്രദേശങ്ങളിലും ഇന്ന് പ്ലാസ്റ്റിക്ക് മാലിന്യം നീക്കുവാൻ അസാധ്യമായ കൂമ്പാരമായി മാറിയിട്ടുണ്ട്. പ്ലാസ്റ്റിക്ക് മാലിന്യത്തിനെതിരെയുള്ള പോരാട്ടം വാക്കുകളിൽ ഒതുങ്ങാതെ പ്രവർത്തനങ്ങളായി മാറണം. പ്ലാസ്റ്റിക്ക് പോരാട്ടത്തിൽ പ്രധാനമായും മൂന്ന് തന്ത്രപരമായ (Strategical) കാഴ്ച്ചപ്പാടുകളാണ് നിലനിൽക്കുന്നത്. കുറയ്ക്കുക-പുനരുപയോഗം-പുതുക്കിയുള്ള ഉപയോഗം (Reduce - Reuse- Recycle) എന്നിവയാണ് അവ. പ്ലാസ്റ്റിക്കിന്റെ ഉപയോഗം ഗണ്യമായി പരിമിതപ്പെടുത്തുകയും പ്ലാസ്റ്റിക്ക് മാലിന്യത്തിന്റെ അളവ് വലിയ തോതിൽ കുറയ്ക്കുകയും വേണം.നശീകരണ വിധേയമായ തരത്തിലുള്ള ജൈവപരമായ പ്ലാസ്റ്റിക്കുകൾ (Degradable Organic Plastics) കണ്ടുപിടിക്കുവാനുള്ള അന്വേഷണങ്ങളും ഗവേഷണ പ്രവർത്തനങ്ങളും ത്വരിതപ്പെടുത്തേണ്ടിയിരിക്കുന്നു. ഒറ്റത്തവണ ഉപയോഗത്തിനായി ഉദ്ദേശിച്ചിട്ടുള്ള പ്ലാസ്റ്റിക്ക് ഉൽപ്പന്നങ്ങൾ ധൈര്യപൂർവ്വം വേണ്ടെന്ന് വയ്ക്കണം. പുനരുപയോഗിക്കുവാൻ കഴിയുന്ന തുണി സഞ്ചികൾ കടകളിൽ പോകുമ്പോൾ കരുതണം. കുപ്പി വെള്ളത്തിനു പകരം തിളപ്പിച്ച ശുദ്ധീകരിച്ച വെള്ളം ഉപയോഗിക്കണം. പ്ലാസ്റ്റിക്ക് മാലിന്യത്തിനെതിരെയുള്ള ബോധവത്ക്കരണ പ്രവർത്തനങ്ങളിൽ സജീവമായി പങ്കെടുക്കണം. പെരുന്നാൾ പോലെയുള്ള ആഘോഷങ്ങൾക്ക് നിറം പകരുവാൻ സാധാരണ ഉപയോഗിക്കാറുള്ള പ്ലാസ്റ്റിക്ക് തോരണങ്ങൾ അജ്ഞതയുടെയും പരിസ്ഥിതി ധ്വംസനത്തിന്റെയും അടയാളമാണ്. ഓലയും വാഴയും ചെടിയും പൂക്കളുമെല്ലാം നമ്മുടെ ആഘോഷങ്ങൾക്ക് കൂടുതൽ ഹരിത ശോഭ പകരും. ഭക്ഷ്യ വസ്തുക്കൾ ആവരണം ചെയ്യുവാനും വിതരണം ചെയ്യുവാനും തീർത്ഥാടകർക്കും പദയാത്രികർക്കും ഭക്ഷണ പാനീയങ്ങൾ നൽകുവാനും പ്ലാസ്റ്റിക്ക് ഗ്ലാസ്സുകളോ പ്ലാസ്റ്റിക്ക് ഡിസ്പോസിബിൾ പാത്രങ്ങളോ ഉപയോഗിക്കരുത്. പകരം പാള കൊണ്ട് നിർമ്മിച്ച പാത്രങ്ങളോ, തേക്കിലയോ, വാഴയിലയോ ഉപയോഗിച്ച് മാതൃക സൃഷ്ടിക്കാം. പോളിമർ ബിറ്റുമിൻ റോഡുകളുടെ നിർമ്മാണം പ്ലാസ്റ്റിക്ക് മാലിന്യ നിർമ്മാർജ്ജനത്തിന് ഒരളവു വരെ ഉപകരിക്കപ്പെടുന്നുണ്ട്. പ്ലാസ്റ്റിക്ക് മാലിന്യം കൂടി ഉപയോഗിച്ചുള്ള ഇത്തരം റോഡുകൾ കൂടുതൽ ഈട് നിൽക്കുന്നതായും വിലയിരുത്തപ്പെടുന്നുണ്ട്. ചിലതരം പ്ലാസ്റ്റിക്കുകൾ കൂടിയ സാന്ദ്രതയിലുള്ള ഉപ്പിൽ നശിക്കുന്നതായി സൂചനകൾ ഉണ്ടെങ്കിലും ഈ മേഖലയിൽ കാര്യമായ പുരോഗമനം ഉണ്ടായിട്ടില്ല. ഏറ്റവും ഒടുവിലായി ജപ്പാനിലെ ഒരു മാലിന്യ കൂമ്പാരത്തിൽ പ്ലാസ്റ്റിക്ക് ഭക്ഷിക്കുന്ന ഒരു സൂക്ഷ്മ ജീവിയെ കണ്ടെത്തിയിരുന്നു (2016). ഇംഗ്ലണ്ടിലെ പോർട്ട്സ്മൗത്ത് സർവ്വകലാശാലയിലെ പ്രൊഫ.ജോൺ മക്ഗീഹാന്റെ നേതൃത്വത്തിൽ നടക്കുന്ന ഗവേഷണം ആശാവഹമായ പുരോഗമനം കൈവരിക്കുന്നുണ്ട്. എന്നാൽ ഭൂഗോളം ഇന്ന് അഭിമുഖീകരിക്കുന്ന പ്ലാസ്റ്റിക്ക് മാലിന്യം എന്ന ശ്വാസം മുട്ടിക്കുന്ന പരിസ്ഥിതി പ്രശ്നത്തിന് ശാശ്വത പരിഹാരം എന്ന നിലയിൽ ഈ ഗവേഷണത്തെ കാണാൻ കഴിയില്ല. ശക്തമായ നിയമനിർമ്മാണം ഒരളുവരെ പ്ലാസ്റ്റിക്കിന്റെ ഉപയോഗം നിയന്ത്രിക്കുവാൻ ഉപകരിക്കും.

**ഉപസംഹാരം**

ദൈവസൃഷ്ടിയായ ഈ മനോഹര പ്രപഞ്ചത്തെ നിർമ്മലമായും, ശുദ്ധമായും പരിപാലിക്കുവാനുള്ള ഉത്തരവാദിത്വം നമുക്കുണ്ട്. ലാളിത്യവും വർജ്ജനവും മിതത്വവും പരിസ്ഥിതി സൗഹൃദ ജീവിത ശൈലി അവലംബിക്കുവാൻ നമ്മെ പ്രാപ്തരാക്കുന്ന ക്രൈസ്തവ മൂല്യങ്ങൾ ജീവിതത്തിൽ നാം ശ്രദ്ധാപൂർവ്വം പരിശീലിക്കുകയും, അതോടൊപ്പം അടുത്ത തലമുറയിലേയ്ക്ക് ഈദൃശ്യ ശീലങ്ങൾ പകർന്നു നൽകേണ്ടതായിട്ടുമുണ്ട്. ദൈവം നമ്മെ വിശ്വസ്തതയോടെ ഭരമേൽപ്പിച്ച പ്രപഞ്ചവും അതിലെ വിഭവങ്ങളും കേടേൽക്കാതെയും മലിനപ്പെടാതെയും അടുത്ത തലമുറയിലേയ്ക്ക് കൈമാറണം എന്നുള്ളതാണ് പ്രപഞ്ച സൃഷ്ടാവിന്റെ ഇംഗിതം. പരിശുദ്ധ സഭയുടെ ആരാധനയിലും വിശ്വാസത്തിലും പാരമ്പര്യത്തിലും പിതാക്കൻമാരുടെ പഠിപ്പിക്കലുകളിലും നിറഞ്ഞു നിൽക്കുന്ന പരിസ്ഥിതി ബോധവും സ്രഷ്ടാവിനോടുള്ള വിധേയത്വവും സമസ്യഷ്ടങ്ങളോടുള്ള കരുതലും ഉൾകൊണ്ട് ഭൂഗോളത്തെ ശ്വാസം മുട്ടിക്കുന്ന പ്ലാസ്റ്റിക്ക് മാലിന്യം എന്ന വിപത്തിൽ നിന്ന് പരിസ്ഥിതിയെ സംരക്ഷിക്കാൻ നമുക്ക് പ്രതിജ്ഞാബദ്ധരാകാം. ○



# മഹത്വവൽക്കരിക്കപ്പെട്ടതും ജീവദായകവുമായ വിശുദ്ധ സ്ലീബാ

ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത

യേശുവിന്റെ സകല സൃഷ്ടിക്കും വേണ്ടിയുള്ള പരമയാഗമാണ് ലോകത്തിൽ നിന്ദ്യമാക്കപ്പെട്ടിരുന്ന കുരിശിനെ മഹത്വപൂർണ്ണമാക്കിത്തീർത്തത്. എന്നാൽ തന്റെ കുരിശു മരണത്തിന് മുൻപു തന്നെ അവിടുന്ന് കുരിശിനെപ്പറ്റി പരാമർശിച്ചിരുന്നതായി വിശുദ്ധ സുവിശേഷത്തിൽ വായിക്കുന്നു.' പിന്നെ യേശു ശിഷ്യന്മാരോടു പറഞ്ഞതു: ഒരുത്തൻ എന്റെ പിന്നാലെ വരുവാൻ ഇച്ഛിച്ചാൽ തന്നെത്താൻ ത്യജിച്ചു, തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കട്ടെ" (വി. മത്തായി. 16:24).

ഗോത്രപിതാക്കന്മാരുടെ പിതാവായ യാക്കോബിന്റെ ഭാഷയിൽ പരദേശപ്രയാണമായ മനുഷ്യജീവിതത്തിൽ ഒഴിവാക്കുവാൻ കഴിയാത്തതും അതുല്യവും അനിവാര്യവുമായ ഉന്നതസ്ഥാനത്തേക്കു കുരിശ് ഉയർത്തപ്പെട്ടു. ഒരുവൻ ക്രിസ്തീയജീവിതത്തിലേക്കു പ്രവേശിക്കുന്നതു മാമോദീസായെന്ന കൂദാശയിലൂടെയാണ്. താൻ വിളിക്കപ്പെട്ടിരിക്കുന്ന ധന്യമായ ക്രിസ്തീയ ജീവിതപ്രയാണത്തിൽ കുരിശിൽ നിന്നും പ്രവഹിക്കുന്ന അനുഗ്രഹം എത്രമാത്രം ആവശ്യമാണെന്ന് ആ കൂദാശ സസൂഷ്മം ശ്രദ്ധിച്ചാൽ മനസ്സിലാക്കാം. നിരവധി സന്ദർഭങ്ങളിൽ കുരിശുകൊണ്ടുള്ള മുദ്രണവും കുരിശിൽനിന്നുള്ള അനുഗ്രഹവും സ്നാനാർത്ഥിക്കു കാർമ്മികൻ പകർന്നുനൽകുന്നു. ആദ്യമായി മാമ്മോദീസാ സ്വീകരിക്കുന്ന ആളിന്റെ മുഖത്ത് കാർമ്മികൻ കുരിശാകൃതിയിൽ ഊതുന്നു. തുടർന്ന് തൈലം കൂടാതെയും പിന്നീട് സൈത്തുകൊണ്ടും (ഒലിവു തൈലം) കുരിശാകൃതിയിൽ സ്നാനാർത്ഥിയെ മുദ്രയിടുന്നു. ഇതിനു മദ്ധ്യത്തിലുള്ള ദുരാത്മ ബഹിഷ്ക്കരണ പ്രാർത്ഥനയിൽ നിരവധി പ്രാവശ്യം സ്നാനാർത്ഥിയുടെമേൽ കുരിശടയാളം വരക്കുന്നു. വെള്ളത്തിൽ സ്നാനം കഴിപ്പിക്കുമ്പോൾ സ്നാനാർത്ഥിയുടെ തലയിൽ കുരിശാകൃതിയിൽ വെള്ളം ഒഴിച്ചാണു സ്നാനം കഴിപ്പിക്കുന്നത്. ക്രിസ്തീയ ജീവിതത്തിലേക്കു പ്രവേശിച്ച സ്നാനാർത്ഥിയുടെ ജീവിതപ്രയാണത്തിൽ പരിശുദ്ധാത്മാവിന്റെ അഭിഷേകവും നടത്തിപ്പും അനുപേക്ഷണീയമാകയാൽ വി. മൂറോൻ തൈലത്താൽ വി. ത്രിത്വ നാമത്തിൽ വീണ്ടും കുരിശിനാൽ മുദ്രയിടുന്നു.

അങ്ങനെ കുരിശിനെ സ്വീകരിച്ചും കുരിശിന്റെ അനുഗ്രഹം പ്രാപിച്ചും ഈ പരദേശപ്രയാണം ആരംഭിച്ചാൽ അതു അവസാനിക്കുന്നതുവരെയും കുരിശിൽ ആശ്രയിച്ചും അതിൽനിന്നും അനുഗ്രഹം സ്വീകരിച്ചുമാണു വിശ്വാസ ജീവിതം മുന്നോട്ടു പോകുന്നത്. പ്രഭാതത്തിൽ ഉണരുമ്പോൾ മുതൽ കുരിശു വരച്ചും പ്രാർത്ഥിച്ചുമാണ് ഒരുദിനം പൂർത്തീകരിക്കേണ്ടത്. അങ്ങനെ ദൈവം അനുവദിച്ച ഈ ഭൂമിയിലെ ജീവിതം അവസാനിച്ചു അങ്ങേ ലോകത്തിലേക്കു പ്രവേശിക്കുന്നതും കുരിശിന്റെ അടയാളം സ്വീകരിച്ചു കൊണ്ടാണ്. ശവസംസ്കാര ശുശ്രൂഷയുടെ അവസാനത്തിൽ ദേവാലയത്തിൽ വച്ചു തൈലം ഒഴിക്കുന്നതും മണ്ണിടുന്നതുമെല്ലാം കുരിശാകൃതിയിലാണ്. ഇതെല്ലാം വെളിവാക്കുന്നത് ക്രിസ്തീയ ജീവിതം ധന്യമാകണമെങ്കിൽ കുരിശും അതിൽനിന്നും പ്രവഹിക്കുന്ന അനുഗ്രഹവും വഴിനടത്തിപ്പും മനുഷ്യ ജീവിതത്തിൽ അനിവാര്യമാണ് എന്നത്രേ.

ഒരു വിശ്വാസിയുടെ ലൗകിക ജീവിതം അങ്ങേ ലോകത്തിലുള്ള ജീവിതത്തിന്റെ ഒരുക്കകാലമായിട്ടാണ് ക്രിസ്തീയ ആദ്ധ്യാത്മികത പഠിപ്പിക്കുന്നത്. ദൈവാനുരൂപിയായി വളരുവാൻ ദൈവത്തോടുള്ള നിരന്തര സംസർഗ്ഗം മനുഷ്യന് ആവശ്യമാണ്. അതു നേടിയെടുക്കുന്നതു പ്രാർത്ഥനയിലൂടെയും ആരാധനയിലൂടെയും കൗദാശിക ജീവിതത്തിലൂടെയും മറ്റു ആത്മീയചര്യകളിലൂടെയുമാണ്. അവിടെയും കുരിശിന്റെ നിറസാന്നിദ്ധ്യം നമുക്കു ദർശിക്കുവാൻ കഴിയും. പ്രാർത്ഥനയും ആരാധനയും കൂദാശകളുമെല്ലാം ആരംഭിക്കുന്നതു കുരിശുവരച്ചു കൊണ്ടാണ്. അതെല്ലാം അവസാനിക്കുന്നതും കുരിശിൽ നിന്നുള്ള അനുഗ്രഹവും ആശീർവാദവും സ്വീകരിച്ചു കൊണ്ടാണ് ഇവിടെയെല്ലാം പ്രധാനകാർമ്മികൻ അവ സ്വീകരിക്കുന്നവരെ കുരിശാകൃതിയിലാണു ആശീർവദിക്കുന്നതും അനുഗ്രഹിക്കുന്നതും. അതു സ്വീകരിക്കുന്നവരും കുരിശുവരച്ചാണു സ്വീകരിക്കുന്നത്. ചുരുക്കത്തിൽ കുരിശിനുള്ള സ്ഥാനം ആരാധനാ ജീവിതത്തിൽ അതുല്യമാണ്. കുരിശു അതിൽതന്നെ വിശുദ്ധമാണു എന്നുള്ളത് കൊണ്ട് അതിന്റെ തുടർച്ചയായ ഉപയോഗം നമ്മെ വിശുദ്ധിയിലേക്കു നയിക്കുന്നു. സഭയുടെ ആരാധനാ പാരമ്പര്യത്തിൽ കുരിശു ഒരിക്കലും കൂദാശ ചെയ്യുകയില്ല. കാരണം അതു വിശുദ്ധമാകയാൽ ശുദ്ധീകരണത്തിന്റ ആവശ്യമില്ല എന്നതുകൊണ്ടാണ്. ഇതെല്ലാം വിരൽചൂണ്ടുന്നതു വലിയ ഒരു സത്യത്തിലേക്കാണ്. പാപം ചെയ്തു ദൈവസ്വരൂപവും സാദൃശ്യവും വികലമാക്കി മരണത്തിലേക്കു നിപതിച്ച മനുഷ്യകുലത്തിന്റെ രക്ഷ ഒഴുകി ഇറങ്ങിയത് കുരിശിലൂടെയാണ്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ കുരിശു രക്ഷയിലേക്കുള്ള മാർഗ്ഗമാണ്. ആ മാർഗ്ഗത്തിലൂടെ അല്ലാതെ ആർക്കും രക്ഷയിലേക്കു പ്രവേശിക്കുവാൻ കഴിയുകയില്ല. ഈ സത്യം വി.വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നു.

മനുഷ്യകുലത്തിന്റെ രക്ഷയ്ക്കു നിദാനമായ കുരിശിന്റെയും അതിലൂടെ ലഭിക്കുന്ന രക്ഷയുടെയും ദൃഷ്ടാന്ത ങ്ങളായി പഴയനിയമത്തിൽ കാണുന്ന നാലു സംഭവങ്ങൾ പരിശുദ്ധ പിതാക്കന്മാർ കണ്ടെത്തിയതു നാം സ്ലീബാ ആഘോഷത്തിലെ ഗീതങ്ങളായി ചൊല്ലുന്നുണ്ട്. താഴെ സൂചിപ്പിച്ചിരിക്കുന്ന ഗീതങ്ങൾ ശ്രദ്ധിക്കുക.

**1. കിഴക്കോട്ടു തിരിഞ്ഞു നിന്നു ചൊല്ലുന്ന പെത്ഗോമൊ.**

'പറുദീസാമദ്ധ്യേ നട്ടോ -
രേദൻ തന്നിലെ ജീവമരം
ലോകം ജീവഫലം പൂണ്ട
സ്ലീബായുടെ ദൃഷ്ടാന്തം താൻ'.

മനുഷ്യകുലത്തിനു രക്ഷ പ്രദാനം ചെയ്ത കുരിശുമരത്തിന്റ ആദ്യ ദൃഷ്ടാന്തമായി പരിശുദ്ധ പിതാക്കന്മാർ ആത്മനിറവിൽ കണ്ടെത്തിയതു ഏദൻപറുദീസയിലെ ജീവവൃക്ഷമാണ്. വിലക്കപ്പെട്ട കനി ഭക്ഷിച്ചു പാപത്തിൽ നിപതിച്ച ആദാമിനെയും ഹവ്വായെയും യഹോവയായ ദൈവം പുറത്താക്കിയപ്പോൾ ആദാം ആ ജീവവൃക്ഷത്തിന്റെ ഒരു കമ്പ് ഒടിച്ചെടുത്തു കൊണ്ടു പോന്നു എന്നും അതു ഭൂമിയിൽ നട്ടുവളർത്തിയെന്നും അതു വൻവൃക്ഷമായി വളർന്നു എന്നും നൂറ്റാണ്ടുകൾ കഴിഞ്ഞു ദേവാലയം പണിതപ്പോൾ വൃക്ഷങ്ങളെല്ലാം വെട്ടുകയും ഈ വൻവൃക്ഷം ബേദ്സയ്ദ കുളത്തിൽ ഇട്ടു എന്നും അതു മാലാഖമാർ വന്നു കഴുകുമായിരുന്നു എന്നും, നമ്മുടെ കർത്താവിനെ കുരിശിക്കുവാനായി ഈ വൃക്ഷമാണു ഉപയോഗിച്ചതെന്നും പാരമ്പര്യമായി വിശ്വസിച്ചു പോരുന്നു.



**കർത്താവില്ലാതെ കുരിശില്ല എന്നതാണ്. ക്രിസ്തുവിനെ ഞാൻ സ്വീകരിക്കമ്പോൾ കുരിശിനെയും കൂടെയാണു സ്വീകരിക്കുന്നത്. ക്രിസ്തുവിന്റെ സജീവ സാന്നിധ്യമാണു കുരിശു എപ്പോഴും നമുക്കു പകർന്നു നൽകുന്നത്. അതുകൊണ്ടാണു വി. ത്രോണോസിലും നമസ്കാരമേശയിലും ദേവാലയത്തിന്റെ മുകളിലും എല്ലാം നാം കുരിശു സ്ഥാപിച്ചിരിക്കുന്നത്.**

ആ വൃക്ഷഫലം തിന്നുന്നവൻ എന്നേക്കും ജീവിക്കും എന്നാണു വി.വേദപുസ്തകം വ്യക്തമാക്കുന്നുണ്ട്. ആദമിനെയും ഹവ്വായെയും ഏദനിൽ നിന്നും പുറത്താക്കാൻ കാരണമായി ഉല്പ: 3:22-24 വാക്യങ്ങളി ൽ കാണുന്നതു ഇങ്ങനെയാണു: 'യഹോവയായ ദൈവം: മനുഷ്യൻ നന്മതിന്മകളെ അറിവാൻ തക്കവണ്ണം നമ്മിൽ ഒരുത്തനെപ്പോലെ ആയിത്തീർന്നിരിക്കുന്നു; ഇപ്പോൾ അവൻ കൈനീട്ടി ജീവവൃക്ഷത്തിന്റെ ഫലം കൂടെ തിന്നു എന്നേക്കും ജീവിപ്പാൻ സംഗതി വരരുതെന്നു കല്പിച്ചു. അവനെ എടുത്തിരുന്ന നിലത്തു കൃഷി ചെയ്യേണ്ടതിന്നു യഹോവയായ ദൈവം അവനെ ഏദൻതോട്ടത്തിനു പുറത്താക്കി'. ആ വൃക്ഷത്തിന്റെ ഫലമായ മശിഹാതമ്പുരാന്റെ തിരുശരീരരക്തങ്ങളാണല്ലോ വിശ്വാസികൾ അപ്പവീഞ്ഞുകളായി ഭക്ഷിച്ചു നിത്യജീവന്റെ അവകാശികളായി പരിണമിക്കുന്നത്. ആ ഫലം പ്രദാനം ചെയ്ത വൃക്ഷമാണല്ലോ മരക്കുരിശ്.

**2. പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നു ചൊല്ലുന്ന പെത്ഗോമൊ.**

'മൃതിയിൽ നിന്നിസഹാക്കിനെസം-
രക്ഷിച്ചോരജപോതത്തെ
സംദാനം ചെയ്തൊരു തരു ഭൂ
സീമകളെ പ്പരിരക്ഷിപ്പാൻ
തൂക്കപ്പെട്ടൊരു കുഞ്ഞാടിൻ
സ്ലീബാതന്നുടെ ദൃഷ്ടാന്തം.'

ഉല്പ: 22:13 ആണു ഇതിനു ആധാരമായ വാക്യം. അവിടെ നാം ഇങ്ങനെ വായിക്കുന്നു.'അബ്രഹാം

തലപൊക്കി നോക്കിയപ്പോൾ പിമ്പുറത്തു ഒരു ആട്ടിൻ കൊറ്റൻ കൊമ്പു കാട്ടിൽ പിടിപെട്ടു കിടക്കുന്നതു കണ്ടു. അബ്രഹാം ചെന്നു ആട്ടിൻകൊറ്റനെ പിടിച്ചു തന്റെ മകനു പകരം ഹോമയാഗം കഴിച്ചു. അബ്രഹാം തന്റെ ഏകജാതനായ മകനെ യഹോവയുടെ കല്പനപ്രകാരം യാഗം അർപ്പിക്കുവാൻ ഒരുങ്ങുമ്പോൾ യഹോവ യിസഹാക്കിനു പകരം ഒരു ആട്ടിൻ കുട്ടിയെ നൽകുന്നു. ഈ ആട്ടിൻകുട്ടി മനുഷ്യകുലത്തെ മരണത്തിൽ നിന്നും രക്ഷിപ്പാനായി അവതരിച്ച ദൈവപുത്രന്റെ ദൃഷ്ടാന്തമാണു. ആ ആട്ടിൻകുട്ടിയെ യഹോവ അബ്രഹാമിനു നൽകിയതു ഒരു വൃക്ഷം വഴിയായിരുന്നു. ആ വൃക്ഷമാകട്ടെ കർത്താവായ കുഞ്ഞാടു പരമയാഗമായി അർപ്പിക്കപ്പെട്ട മരക്കുരിശിന്റെ ദൃഷ്ടാന്തമായിട്ടാണു പരിശുദ്ധ പിതാക്കന്മാർ ദർശിച്ചിരിക്കുന്നത്.

**3. വടക്കോട്ടു തിരിഞ്ഞു നിന്നു ചൊല്ലുന്ന പെത്ഗോമൊ.**

'യാക്കോബാ ജപമാലനവൻ
തഴുകി വണങ്ങിയതാം ദണ്ഡം
മശിഹായാം നമ്മുടെയിടയൻ
മൃതിയെ വണങ്ങി കൊല ചെയ്ത്
പാതാളത്തെ ധൂളിച്ച സ്ലീബാതന്നുടെ ദൃഷ്ടാന്തം.'

എബ്രായ ലേഖനം പതിനൊന്നാം അദ്ധ്യായം ഇരുപത്തി ഒന്നാം വാക്യമാണു ഇതിനു അടിസ്ഥാനം. 'വിശ്വാസത്താൽ യാക്കോബു മരണകാലത്തിങ്കൽ യോസേഫിന്റെ മക്കളെ ഇരുവരെയും അനുഗ്രഹിക്കുകയും തന്റെ വടിയുടെ അറ്റത്തു ചാരിക്കൊണ്ടു നമസ്കരിക്കുകയും ചെയ്തു.'

യാക്കോബു ഒരു അജപാലകനായിരുന്നു പിതൃഭവനം വിട്ട് തന്റെ മാതുലനായ ലാബാന്റെ ഭവനത്തിൽ എത്തി ഏതാണ്ടു ഇരുപതിൽ അധികം വർഷം ആട്ടിടയനായി ജോലി ചെയ്തു. ഒരു വടിയുമായി ജീവിതം ആരംഭിച്ച യാക്കോബിനെ ഗോത്രപിതാക്കന്മാരുടെ പിതാവാക്കിയതു ഈ വടിയാണെന്നു പറയാം"ഞാൻ നല്ല ഇടയനാകുന്നു" എന്ന കർത്താവിന്റെ വാക്കുകൾ ഇതിനോടു ചേർത്തു വായിക്കുമ്പോൾ യാക്കോബു വടിയിൽ ചാരി ജീവനെ വെടിഞ്ഞതിന്റെ അർത്ഥതലങ്ങൾ വ്യക്തമാകും. അവിടെ യാക്കോബു ഉപയോഗിച്ച വടി കർത്താവ് പാതാളത്തെ വെന്ന സ്ലീബായുടെ ദൃഷ്ടാന്തമായി പരിണമിക്കുന്നതായിട്ടാണു പരിശുദ്ധ പിതാക്കന്മാർ ദർശിച്ചിരിക്കുന്നത്.

**4. തെക്കോട്ടു തിരിഞ്ഞു നിന്നു ചൊല്ലുന്ന പെത്ഗോമൊ.**

'നീതിപരൻ നോഹിൻ കാല -
ത്തുലകത്തിൽ ജീവിതശിഷ്ടം
സംരക്ഷിച്ചോരാ നൗക
നവജീവന സുവിശേഷത്തെ
ലോകത്തിനു പരമരുളിയതാം
സ്ലീബാതന്നുടെ ദൃഷ്ടാന്തം.'

നോഹയും കുടുംബവും ജലപ്രളയത്തിൽ നിന്നു രക്ഷപെട്ട പെട്ടകത്തെയാണു സ്ലീബായുടെ മറ്റൊരു ദൃഷ്ടാന്തമായി പരിശുദ്ധ പിതാക്കന്മാർ ഇവിടെ ചൂണ്ടിക്കാണിച്ചിരിക്കുന്നു. ഇവിടെയും ഈ ഗാനം ചൊല്ലി തീർക്കുകയല്ലാതെ ഇതിൽ അർന്തർലീനമായി കിടക്കുന്ന ആശയങ്ങളെ ഉൾക്കൊള്ളാനും ധ്യാനിക്കുവാനും അതുവഴി രൂപാന്തരത്തിലേക്കു കടക്കുവാനും കഴിയുന്നുണ്ടോ എന്ന ആത്മശോധന നമുക്ക് ആവശ്യമാണ്

ഇവിടെ രണ്ടു കാര്യങ്ങൾ നമ്മുടെ ചിന്തയെ തൊട്ടുണർത്തുന്നായി കാണാം. ഒന്നു ഈ പെട്ടകത്തിലൂടെയാണു നോഹയും കുടുംബവും പുതിയ ഒരു ജീവിതത്തലേക്കു പ്രവേശിക്കുന്നത്. അതുകൊണ്ടാണു പരിശുദ്ധ പിതാക്കന്മാർ ഇതിനെ മാമോദീസായുടെ മുൻകുറിയായിട്ടു കാണുന്നത്. അതാണു ഇവിടെ നൗകയെ നവജീവന സുവിശേഷത്തെ ലോകത്തിനു പരമരുളിയ സ്ലീബായായി പിതാക്കന്മാർ ദർശിക്കുന്നത്. ഈ സ്ലീബായിലൂടെയാണല്ലോ മശിഹാതമ്പുരാൻ നിത്യജീവൻ മനുഷ്യകുലത്തിനു നൽകിയത്. അതിനാൽ മനുഷ്യർ നിത്യജീവനിലേക്കു പ്രവേശിക്കുന്നതും സ്ളീബാ വഴിയായി തുറക്കപ്പെട്ട രക്ഷാ കവാടത്തിലൂടെയാണ്. മാമോദീസായിൽ കുരിശിനുള്ള സ്ഥാനം എന്താണെന്നു നേരത്തെ പരാമർശിച്ചിട്ടുണ്ട്. .പെട്ടകം ഇവിടെ സ്ലീബായുടെ ദൃഷ്ടാന്തമായി മാറുന്നു.

മറ്റൊരു ദൃഷ്ടാന്തം ദു:ഖവെള്ളിയാഴ്ച മദ്ധ്യാഹ്ന നമസ്കാരത്തിലെ പ്രുമിയോനിൽ കാണാൻ കഴിയും.

ഞങ്ങൾക്കു വേണ്ടിയുള്ള തന്റെ മരണംമൂലം സ്വമനസ്സാൽ കുരിശുമരണം വഹിച്ചവനായി സ്വശക്തിയാൽ സൃഷ്ടികളെ വഹിച്ചിരിക്കുന്നവനും ബലവാനും, തന്റെ പുണ്യരക്തം ചിന്തി മനുഷ്യരുടെ കടച്ചീട്ടു ചിന്തിക്കളഞ്ഞ അദൃശ്യനും ഉന്നതനും, സൃഷ്ടിക്കപ്പെടുകയും തൃക്കൈ നീട്ടലാൽ ഭൂലോകത്തിന്റെ എല്ലാ അതിരുകളെയും പിടിക്കുകയും ചെയ്ത നിർമ്മലനും, സ്വമഹിമയുടെ ഉദയത്തിൽനിന്നു മാറാതെ ഞങ്ങളെ രക്ഷിപ്പിനായിട്ടു ഞങ്ങളുടെ മനുഷ്യത്വത്തിന്റെ പശ്ചിമഭാഗത്തേക്കു വാഹനമേറിയ പ്രകാശത്തിന്റെയും ഉദയത്തിന്റെയും നാഥനുമായ തനിക്കു സ്തുതി.' ഈ വാചകത്തിൽ നമ്മുടെ ചിന്തയ്ക്കു വിഷയമാകുന്നതു അതിന്റെ അവസാനഭാഗമാണ്. 'ഞങ്ങളെ രക്ഷിപ്പിനായിട്ടു ഞങ്ങളുടെ മനുഷ്യത്വത്തിന്റെ പശ്ചിമഭാഗത്തേക്കു വാഹനമേറിയ പ്രകാശത്തിന്റെയും ഉദയത്തിന്റെയും നാഥനുമായ" എന്നതാണ്.

ആദ്യം മനുഷ്യത്വത്തിന്റെ പശ്ചിമഭാഗം എന്നതു കൊണ്ടു അർത്ഥമാക്കുന്നതു എന്താണു എന്നു ഗ്രഹിച്ചെങ്കൽ മാത്രമേ വാഹനമേറിയ എന്നതിന്റെ പൂർണ്ണ അർത്ഥവും അതിൽ കുരിശിന്റെ ദൃഷ്ടാന്തം എങ്ങനെ മറഞ്ഞിരിക്കുന്നു എന്നും മനസ്സിലാക്കുവാൻ കഴിയൂ. പശ്ചിമ ഭാഗം എന്നതിന് രണ്ട് അർത്ഥമുണ്ട് . ഒന്ന് പുറകുഭാഗം എന്നാണു. അതിനു ബലഹീനത, പാപം, വീഴ്ച എന്നിങ്ങനെ അർത്ഥം പറയാം. ഒരു തിരിഞ്ഞു നോട്ടം ആവശ്യമാണു എന്നു സാധാരണ പറയാറുണ്ടല്ലോ. പ്രത്യേകിച്ച് ആത്മീയജീവിതത്തിൽ അതു അനിവാര്യവുമാണ്. അവിടെ തിരിഞ്ഞു നോക്കുന്നതു കുറവുകളെയും പാപങ്ങളെയും വീഴ്ചകളെയും കണ്ടെത്തി അവ പരിഹരിച്ചു മുന്നോട്ടു പോകുവാനാണ്. പശ്ചിമഭാഗം എന്നതിനു പടിഞ്ഞാറുഭാഗം അഥവാ പടിഞ്ഞാറെ ദിക്ക് എന്നും അർത്ഥമുണ്ട്. എന്താണു അതിന്റെ പ്രത്യേകത? പശ്ചിമദിക്കു അസ്തമനത്തിന്റെ ദിക്കാണ്. അസ്തമനം എന്നതുകൊണ്ടു അർത്ഥമാക്കുന്നതു അവസാനം, മരണം എന്നൊക്കെയാണല്ലോ. പശ്ചിമദിക്കിൽ സൂര്യൻ അസ്തമിക്കുമ്പോൾ ഇരുട്ടു വ്യാപിക്കുന്നു. ഇരുട്ടു മരണത്തിന്റെയും തിന്മയുടെയും പാപത്തിന്റെയുമൊക്കെ പ്രതീകമാണ്. അവിടേക്കാണു പ്രകാശത്തിന്റെയും ഉദയത്തി

ശേഷം 24-ാം പേജിൽ...

# വചനാമൃതം



ഫാ. ജോൺ ടി. വർഗ്ഗീസ് കുളക്കട

**2023 മെയ് 14**
**പുതുഞായറാഴ്ചയ്ക്കു ശേഷം നാലാം ഞായർ**
**വി. ലൂക്കോസ് 9:51-62**

സ്വർഗാരോഹണ പെരുനാളിന് തൊട്ടുമുൻപുള്ള ഞായറാഴ്ചയാണിത് യേശുതമ്പുരാന്റെ യെരുശലേം യാത്രയ്ക്കുള്ള ഒരുക്കവും അതിനിടയിൽ ശമര്യ ദേശത്തിന്റെ തിരസ്ക്കാരവും പ്രമേയമാകുന്നു. ഒരു ദേശം മുഴുവൻ നശിപ്പിക്കണമെന്ന യാക്കോബിന്റെയും യോഹന്നാന്റെയും വന്യമായ ഭാവം കണ്ടിട്ട് ക്രിസ്തു അവരെ ശാസിക്കുന്നുണ്ട്. അതോടൊപ്പം ക്രിസ്തുവിനെ അനുഗമിക്കുവാൻ ആഗ്രഹിച്ച മൂന്നു വ്യക്തികളോടുള്ള കർത്താവിന്റെ വിത്യസ്തങ്ങളായ മൂന്നു മറുപടികളും ധ്യാനവിധേയമാകുന്നു

**നിർമ്മലതയോടെ മടങ്ങിപോവുക**

ആരോഹണ നാളുകൾ തികയാറായപ്പോൾ ശമര്യയിൽക്കൂടി സഞ്ചരിക്കുന്ന ക്രിസ്തുവാണ് ഈ വേദഭാഗത്തിന്റെ സൗന്ദര്യം. ജീവിതത്തിന്റെ നാളുകൾ തികയാറാകുന്നു എന്ന് ഏതൊരു മനുഷ്യനും ചിന്തിക്കേണ്ടതുണ്ട്. അവിടെയൊക്കെ അപമാനങ്ങളുടെയും തിരസ്ക്കരണത്തിന്റെയും അവഗണനയുടേയും ശമിരയൻ അനുഭവങ്ങളോട് നിർമ്മലതയോടും മധുരമനോഭാവത്തോടും ഇടപെടാനാകുന്നത് ഒരു മനുഷ്യജന്മത്തിന്റെ സുകൃതമാണ്. തന്നോട് പ്രതികാരത്തോടെ ഇടപെടുന്ന ശമര്യക്കാർക്ക് നേരെ മന്ദസ്മിതം തൂകുന്ന ക്രിസ്തു മനുഷ്യജീവിതങ്ങൾക്ക് വെല്ലുവിളിയാണ് അങ്ങനെയൊരാൾക്ക് മാത്രമെ നിവൃത്തിയായി' Its finished എന്നു ഇന്നലെകളെ നോക്കി പറയാനാകുകയുള്ളു. നാമൊക്കെ ഓരോ കാലം കഴിയുന്തോറും പ്രായമേറും തോറും കുറെക്കൂടി കഠിനമനുഷ്യരാകുന്നു എന്നതല്ലേ സത്യം. ഒരു മനുഷ്യന്റെ ഭാഗ്യം എന്നത് മൂന്ന് അവസ്ഥകളാണ് എന്ന് പറയാറുണ്ട് അർത്ഥപൂർണ്ണമായ യൗവ്വനം, പ്രസാദം നിറഞ്ഞ വാർദ്ധക്യം, ശാന്തമായ മരണം എന്നിവയാണത്. ഒരായുഷ്ക്കാലം നമ്മൾ അഭിമുഖീകരിച്ച പതിനായിരങ്ങളല്ല. നിങ്ങളുടെ മരണത്തിന് സാക്ഷിയാകാൻ പോകുന്ന ഒന്നോ രണ്ടോ പേരിലാണ് നിങ്ങളെ ഭാഗ്യവാനെന്ന് വിളിക്കാനുള്ള അവകാശം. എത്രകാലം ജീവിച്ചു എന്നതിലല്ല എത്ര വെട്ടത്തിലായിരുന്നു എന്നതാണ് പ്രസക്തി, നന്നായി അവസാനിപ്പിക്കുക എന്നത് നമ്മുടെ പ്രാർത്ഥനകളിലെ പ്രധാനവിഷയമാണ് All is well that ends well നന്നായി അവസാനിപ്പിക്കുമെങ്കിൽ എല്ലാം നന്നാവും നിവൃത്തിയായി എന്നു പറഞ്ഞ് നമുക്ക് ഒരുനാൾ മടങ്ങാനാകുമോ?

**കൂടെ നടന്നിട്ടും കൂട്ടാകാതെ പോയവർ**

മൂന്നര വർഷം മുണ്ടും മടക്കിക്കുത്തി കൂടെ നടന്നിട്ടും അത്താഴമേശയിലും ആഴക്കടലിലും ആൾക്കൂട്ടത്തിലും അത്ഭുതങ്ങളുടെ പങ്കുപറ്റിയിട്ടും ആ വിശുദ്ധിയെ തൊട്ടറിഞ്ഞിട്ടും ജീവിതത്തെ അതൊട്ടുമേ സ്വാധീനിക്കാതെ പോയ രണ്ടുപേർ യാക്കോബും യോഹന്നാനും നമ്മുടെ തന്നെ വ്യത്യസ്ത ഭാവങ്ങളാണ്. ശമര്യയുടെ തലമുറകളുടെ മേൽ തീ കോരിയിടാൻ എത്ര ലാഘവമായാണ് അവർ ആവശ്യപ്പെടുന്നത്. കൂടെ നടക്കുന്നുവെന്ന ആത്മീക അലങ്കാരങ്ങൾ പേറുന്ന പല ജീവിതങ്ങളും വ്യക്തിപരമായ ജീവിതങ്ങളിൽ ഇതേ സ്വഭാവം സൂക്ഷിക്കുന്നവരാണ് പകയുടെ തീക്കനലുകൾ സിരകളിൽ കൂട്ടി നടക്കുന്ന മനുഷ്യരെ പള്ളിമുറ്റങ്ങളിൽ പോലും കണ്ടുമുട്ടുന്നത് എത്ര വൈചിത്ര്യമാണ് ഗാന്ധിജി യാത്രയ്ക്ക് ഉപയോഗിച്ചിരുന്ന തകരപെട്ടിയിൽ എപ്പോഴും ഒരു ഭഗവത്ഗീത ഉണ്ടായിരുന്നു. ഗോഡ്സെ തൂക്കുമരത്തിലേക്ക് നടക്കുമ്പോഴും അതേ ഗീത തന്നെയായിരുന്നു കൈയ്യിലുണ്ടായിരുന്നത്. ക്രിസ്ത്യാനിത്വം തൊലിപുറത്ത് അനുഭവമായി മാത്രം പലപ്പോഴും പരിണമിച്ചിരിക്കുന്നു. ലോകം വിളിച്ചു ചോദിക്കുന്ന ചോദ്യവും ഇന്ന് അതുതന്നെയാണ്. ലോകത്തിന്റെ മനുഷ്യരും സഹോദരാ താങ്കളും തമ്മിൽ ഒരു വിത്യാസമില്ലാതെയിരിക്കുന്നല്ലോ എന്ന്.

മടങ്ങിചെല്ലുമ്പോൾ ഈ മൂന്ന് ചോദ്യങ്ങളുണ്ടാകും.

എത്ര ജീവിതങ്ങളെ ഞാൻ കുറ്റം വിധിച്ചു.

എത്ര മിഴികളെ ഞാൻ ഈറണയിച്ചു

എത്ര നെഞ്ചകങ്ങളിൽ ഞാൻ കനൽ നിറച്ചു.

വെറുക്കപ്പെടുന്നവരും കയ്പുതന്നവരും ശമരിയയുടെ വഴിയുണ്ട്.

അതുവഴി ചില സ്നേഹയാത്രകളൊക്കെ നടത്തേണ്ടേ?

**മെയ് 21**
**പെന്തക്കോസ്തിക്കു മുമ്പുള്ള ഞായർ**
**വി. യോഹന്നാൻ 13:31 36**

നമ്മുടെ കർത്താവ് മാളികയിലെ ദിവ്യരഹസ്യങ്ങൾ നിറഞ്ഞ അത്താഴത്തിനുശേഷം തന്റെ പ്രിയശിഷ്യന്മാരോട് നടത്തുന്ന ഹൃദയസ്പർശിയായ പ്രഭാഷണത്തിന്റെ ഭാഗമാണ് ഈ വേദഭാഗം. മനുഷ്യപുത്രന്റെ മഹത്വീകരണവും തന്റെ വിടവാങ്ങലും വെളിപ്പെടുത്തുന്നു. കുറഞ്ഞൊന്നു കഴിഞ്ഞിട്ടു ഞാൻ നിങ്ങളുടെ ഇടയിൽ നിന്നു മാറ്റപ്പെടും എന്നു പ്രഖ്യാപിക്കുന്നു. സ്നേഹത്തിന്റെ പുത്തൻ കല്പന വീണ്ടും വീണ്ടും ലോകത്തിന് നൽകുകയാണ്. ആഴമുള്ള വേദദർശനങ്ങളൊന്നുമല്ല ഒരൊറ്റ കാര്യം മാത്രം. നമ്മിൽ സ്നേഹിക്കണം.

### ക്രിസ്തുസ്നേഹം-നിബന്ധനകളില്ലാത്ത സ്നേഹം

ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കണം എന്ന പ്രബോധനം അർത്ഥപൂർണ്ണമാണ്. പത്തോളം ഗ്രീക്ക് പദങ്ങൾ സ്നേഹത്തിനുണ്ടത്രെ. ഫീലിയ, സ്റ്റോർജ്, ലുഡോസ്, പ്രാഗ്മാ, തുടങ്ങി സ്നേഹത്തിന്റെ പരമോന്നതപദമായ 'അഗാപ്പെ'യിലെത്തിനിൽക്കും. ഖുറാനിൽ ഇൽഫത്ത്, മദഹത്ത്, മൊഹബത്ത്, റഹമത്ത് തുടങ്ങിയ കുറെ പദങ്ങൾ സ്നേഹത്തിന്റെ വിവിധ തലങ്ങളെ വ്യാഖ്യാനിക്കാനുണ്ട് എന്നാൽ പ്രപഞ്ചചരിത്രത്തിൽ അഗാപ്പെയെന്ന പദത്തോളം വശ്യമാർന്നൊരു സ്നേഹാനുഭവപദമില്ല. അത് ഇന്നും ക്രൂശിൽ നിന്നും പതഞ്ഞൊഴുകികൊണ്ടിരിക്കുന്നു. എല്ലാം നൽകിയതും ഏറ്റവും നല്ലത് നൽകിയതും, അവസാനത്തോളം നൽകിയതുമായ ഒരാളെ നാം യേശു എന്ന് വിളിക്കുന്നു. 4 യഹൂദന്മാർ ലോകത്ത് വിപ്ലവം ഉണ്ടാക്കി എന്ന് പറയാറുണ്ട്. കാറൽ മാർക്സ് സാമ്പത്തിക വിപ്ലവമുണ്ടാക്കി. ആൽബർട്ട് ഐൻസ്റ്റീൻ ശാസ്ത്രവിപ്ലവമുണ്ടാക്കി, സിഗ്മണ്ട് ഫ്രോയിഡ് മനശാസ്ത്ര വിപ്ലവമുണ്ടാക്കി. യേശുക്രിസ്തു സ്നേഹത്തിന്റെ വിപ്ലവമുണ്ടാക്കി. എല്ലാ വിപ്ലവങ്ങൾക്കും പരിമിതിയുണ്ട്. എന്നാൽ ക്രൂശിലെ സ്നേഹത്തിന്റെ വിപ്ലവം ലോകത്തെ മാറ്റിയതുപോലെ ലോകത്തെ കീഴ്മേൽ മറിച്ചത് മറ്റേതുണ്ട്? സ്നേഹത്തിന്റെ മാഗ്നാകാർട്ടാ എന്ന് വിളിക്കപ്പെടുന്ന 1 കൊരിന്ത്യർ 13-ാം അദ്ധ്യായം സ്നേഹത്തിന്റെ 16 ലക്ഷണങ്ങൾ നമ്മുടെ ഉതിർന്നുപോകുന്ന സ്നേഹത്തിന് വെല്ലുവിളിയായി നിൽക്കുന്നു. റോഡിലൂടെ ആംബുലൻസ് ശബ്ദമുണ്ടാക്കി പോകുമ്പോൾ തൊട്ടടുത്തുള്ള സ്കൂളിലെ ക്ലാസ് മുറിയിലെ പുറകിലെ ബഞ്ചിലിരുന്ന കുട്ടി കൈതൊഴുത് പ്രാർത്ഥിക്കുന്നതിനെക്കുറിച്ച് ഒരധ്യാപകൻ പറഞ്ഞതോർക്കുന്നു. ഇതിനെ എന്താണ് വിളിക്കേണ്ടത് സ്നേഹത്തിന്റെ പതഞ്ഞൊഴുകൽ എന്നോ കരുണയുടെ അനശ്വരമായ മുഹൂർത്തമാണോ? നാമൊന്നും ഇനിയും ശരിക്കും സ്നേഹിക്കാൻ പഠിച്ചിട്ടില്ല എന്നുള്ളതല്ലേ സത്യം. സ്നേഹം ലോകത്തിലെ രണ്ടാമത്തെ സൂര്യൻ എന്നു പാടിയ കവി വാഴ്ത്തപെടട്ടെ.

### ക്രിസ്തുസ്നേഹം-ഇഷ്ടങ്ങളുടെ ശത്രു

തികഞ്ഞ സ്നേഹം ഇഷ്ടത്തിന്റെ ശത്രുവാണ്. സാധാരണയായി സ്നേഹത്തിന്റെ പര്യായപദമായി ചേർക്കാൻ പരിഗണിക്കാവുന്ന പദമാണ് ഇഷ്ടം. നല്ല സ്നേഹാദരവുകളിൽ ജീവിച്ചു മുന്നോട്ടു പോകുന്ന ഒരു ദാമ്പത്യത്തിലേക്ക്. അവരിലൊരാൾക്ക് പുതിയൊരിഷ്ടം പുറത്ത് നിന്ന് മനസിൽ കൂട്ടുകൂടുന്നതാലോചിച്ചു നോക്കൂ. ആകെ കലങ്ങി തുടങ്ങുന്ന അവരുടെ ജീവിതത്തിൽ ഇഷ്ടം സ്നേഹത്തിന്റെ വിപരീതപദമായി മാറുന്നത് കാണുന്നില്ലേ? 2 ശമുവേൽ 2-ാം അധ്യായത്തിൽ ഊരിയാവിന്റെ ജീവിതപരിസരങ്ങളിൽ കണ്ടുമുട്ടുന്ന ദാവീദിനോട് ചോദിച്ചാൽ മതി അദ്ദേഹം പറഞ്ഞുതരും സ്നേഹത്തിന്റെ വിപരീതപദമാണ് ഇഷ്ടമെന്ന്.

ബുദ്ധന്റേതായി അറിയപ്പെടുന്ന ഒരു കവിതയുണ്ട്.

What is the difference between,
I Like you, and I Love you
Budha beautifully answered,
When you like a flower
You just plucked it.
but when you love a flower
you water it daily.

## പെന്തിക്കോസ്തി ഞായറാഴ്ച

ആരാധനാവർഷത്തിലെ ഏറ്റവും ദൈർഘ്യമുള്ള കാലഘട്ടത്തിലേക്ക് പെന്തക്കോസ്തി പെരുന്നാളോടെ നാം പ്രവേശിക്കുന്നു. ഏഴാമത്തെ ശബത്തിന്റെ പിറ്റെന്നാൾ വരെ അൻപതു ദിവസം എണ്ണി യഹോവയ്ക്ക് പുതിയ ധാന്യം കൊണ്ട് ഒരു ഭോജന യാഗം അർപ്പിക്കേണം (ലേവ്യ 23:16) പിന്നീടത് മോശയ്ക്ക് സീനായ് മലയിൽ ന്യായപ്രമാണം ലഭിച്ചതിന്റെ അനുസ്മരണമായി പെസഹായ്ക്ക് 50 നാളുകൾക്കു ശേഷം യിസ്രായേൽ മക്കൾ പെസഹാ പെരുന്നാൾ ആചരിച്ചു തുടങ്ങി. അപ്പോസ്തോല പ്രവൃത്തികൾ 2-ാം അധ്യായത്തിൽ പെന്തക്കോസ്തി പെരുന്നാൾ പ്രപഞ്ചത്തിന്റെ പുത്തൻ - രക്ഷാകരമായ അനുഭവമായി മാറുകയായിരുന്നു. ന്യായപ്രമാണത്തിന്റെ അക്ഷരകൂട്ടങ്ങൾക്കുവേണ്ടി കാത്തിരിക്കുന്ന അനുഭവമല്ല മറിച്ച് അന്ത്യത്തോളം വഴി നടത്തുന്ന ആത്മാവിന്റെ അനന്ത സാധ്യതകൾക്കുവേണ്ടിയുള്ള കാത്തിരിപ്പായി നിറം മാറിയ അനുഭവമാണിത്. ക്രിസ്തീയ സഭയുടെ പിറന്നാൾ എന്നറിയപ്പെടുന്ന ദിനമാണിത്. നമ്മുടെ പരിശുദ്ധാത്മ പുതുക്കത്തിനും വ്യക്തിപരമായുള്ള ആത്മശക്തീകരണത്തിനും മുഖാന്തിരമായതി തീരേണ്ട തിരുനാളാണിത്.

### പ്രതീക്ഷയുടെ സുഗന്ധം പകരുന്ന യാത്രപറച്ചിൽ

'കുറഞ്ഞൊന്നു കഴിഞ്ഞിട്ടു നിങ്ങൾ എന്നെ കാണുകയില്ല' എന്ന് തന്റെ ശിഷ്യരോട് കർത്താവ് കല്പിക്കുമ്പോൾ ശിഷ്യർ ശോകാകുലരാണ്. വരാനിരിക്കുന്ന നഷ്ടബോധത്തെയോർത്ത് ഹൃദയം വ്യാകുലപ്പെടുമ്പോഴും ശിഷ്യന്മാരോട് കർത്താവ് പറയുന്നത് ഞാൻ പോകുന്നതാണ് നിങ്ങൾക്ക് നല്ലത്. വരാനിരിക്കുന്ന കാര്യസ്ഥൻ നിവർത്തിക്കാൻ പോകുന്ന മനോഹര കാര്യങ്ങൾ കൊണ്ട് ശിഷ്യസമൂഹത്തിന്റെ ഹൃദയം പ്രത്യാശാനിർഭരമാക്കുന്നു. ഗുരു വിടപറയുന്ന നിമിഷങ്ങൾക്കായി പ്രിയ ശിഷ്യരെ എത്ര ഭംഗിയായിട്ടാണ് താൻ മെല്ലെമെല്ലെ സജ്ജമാക്കുന്നത്. അതുകൊണ്ടാണ് പിന്നീട് സ്വർഗാരോഹണദിവസം വാനമേഘങ്ങളിൽ കർത്താവ് മറഞ്ഞുപോയിട്ടും മുകളിലോട്ട് നോക്കി നിന്ന ആ പതിനൊന്ന് പേരുടെ മിഴികൾ സജലങ്ങളാകാതിരുന്നത്. അവരുടെ കണ്ണുകളിൽ പ്രതീക്ഷയുടെ തിളക്കം ജ്വലിച്ചുനിന്നത്. മുകളിലോട്ട് നോക്കി എത്രനേരം നിന്നുകാണും പ്രതീക്ഷയോടെ ആ പ്രിയശിഷ്യർ. ആ നിൽപ്പിന്റെ പേരാണ് ക്രൈസ്തവജീവിതം. പ്രതീക്ഷയുടെ മഷികൊണ്ട് എഴുതി വാഗ്ദാനങ്ങളുടെ നൂലുകൊണ്ട് കുത്തിക്കെട്ടി പ്രത്യാശയുടെ പുറം ചട്ട കൊണ്ട് ബയന്റ് ചെയ്യപ്പെട്ട ഈ തിരുവേദപുസ്തകം ചാരത്തുള്ളിടത്തോളം അനിവാര്യമായ ഏതു സങ്കടങ്ങളുടെ നടുവിലും പ്രതീക്ഷയോടെ മുകളിലേക്കു നോക്കി നിൽക്കാൻ കാത്തിരിക്കാൻ നമുക്കാകും.

'രണ്ടർദ്ധഗോളങ്ങളെ പിഞ്ചികാ ചലനത്താൽ
രണ്ടു കണ്ണുകളാക്കിയ മഹാശില്പി
ഒരു കണ്ണുനീർത്തുള്ളിയൊന്നിലും മറുതട്ടിൽ
ഒരു സ്വപ്നത്തിൽ പുഷ്പ രേണുവും നിക്ഷേപിച്ചു
ബോധമുണർത്തുന്ന പരിശുദ്ധാത്മാവ്

പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ബോധം വരുത്തുന്ന പരിശുദ്ധാത്മാവിനെ ഒരു ശക്തിയായല്ല വ്യക്തിയായാണ് യേശു തന്റെ പ്രിയപ്പെട്ടവർക്ക് പരിചയപ്പെടുത്തുന്നത്. ആരാണ് മനുഷ്യമനസുക

ളിൽ ബോധമുണർത്തുക. ചിലർ നമ്മിൽ മോഹമുണർത്തും, ചിലർ നമ്മിൽ പ്രേമമുണർത്തും, ചിലരാകട്ടെ നമ്മിൽ കോപമുണർത്തും. അപൂർവ്വമായിട്ടാരോ മാത്രമാണ് നമ്മിൽ ബോധമുണർത്തുക അങ്ങനെയൊരാൾക്കുവേണ്ടി പ്രപഞ്ചം ഇന്നും കാത്തിരിക്കുകയാണ്. ഒരാൾ മറ്റൊരാളെ സ്വാധീനിക്കുന്നത്. മൂന്നു തലങ്ങളിലാണെന്നു പറയാറുണ്ട് 1. inspiration through words 2. inspiration through actions 3. inspiration through being (essence). വാക്കുകൾ കൊണ്ടും കർമ്മങ്ങൾ കൊണ്ടും സ്വാധീനിക്കുന്ന ചരിത്രപുരുഷന്മാരും മഹാരഥന്മാരുമുണ്ടാകും. എന്നാൽ ഉൺമ കൊണ്ടു നമ്മെ തൊട്ടുണർത്താൻ നമുക്കൊരു പരിശുദ്ധാത്മശക്തി വേണം. അതാണ് നമ്മെ നിലനിർത്തുന്ന ചൈതന്യം. പാപബോധം തീരെയില്ലാതെ ന്യായീകരണങ്ങൾ കൊണ്ട് സ്വജീവിതത്തെ Polish ചെയ്യുന്ന, നീതിയെന്തെന്നറിഞ്ഞിട്ടും ഒഴുക്കിനൊത്ത് നീന്തുവാൻ എല്ലാറ്റിനോടും, അനീതിയോടും സമരസപ്പെടുന്ന 'എന്തുവന്നാലുമെനിക്കാസ്വദിക്കേണം മുന്തിരിച്ചാറുപോലുള്ളോരീ ജീവിതം' എന്ന് കവി പാടിയതുപോലെ ആസ്വാദനത്തിന്റെ മേച്ചിൽ പുറങ്ങളിൽ മതിയാവോളം മേഞ്ഞുനടന്ന് ഒരിക്കൽ എനിക്കൊരു ന്യായവിധിയുണ്ടെന്ന് നാം മറന്നുപോകുന്ന ഒരു കാലത്തിലാണ് ജീവിക്കുന്നത്. ഉല്ലാസഭ്രാന്തു ബാധിച്ച സമൂഹമായി ശിക്ഷണം നഷ്ടപ്പെട്ട് ശോഷണം ബാധിച്ച തലമുറയായി നാം മാറുമ്പോൾ നമ്മുടെ ബോധത്തെ തട്ടിയുണർത്തുന്ന ഒരു കാര്യസ്ഥൻ നമുക്കുവേണ്ടിയായിരിക്കുന്നു. ഓരോ വ്യക്തിയും പരിശുദ്ധാത്മമന്ദിരമാണ്. ആത്മചൈതന്യം ഇല്ലാതെ വന്നാൽ ഇരുട്ടുകേറും. ആ ഇരുട്ടിലൂടെ പിശാച് പ്രവേശിക്കും. പിശാച് നമ്മെ കുഴയ്ക്കും, കബളിപ്പിക്കും, കരയിക്കും. അങ്ങനെ നാം ഇരുട്ടിൽ തപ്പിനടക്കും. ദാവീദ് അന്ധമായ കാമത്തിന്റെ ഇരുട്ടിൽ തപ്പിനടന്നപ്പോൾ പ്രാർത്ഥിച്ചതുപോലെ നമുക്കും നമ്മുടെ ഇരുണ്ട മോഹങ്ങളുടേയും കാമനകളുടേയും ഇരുളിൽ പ്രാർത്ഥിക്കാം. 'ദൈവമേ നിന്റെ വിശുദ്ധാത്മാവിനെ എന്നിൽ നിന്ന് എടുക്കരുതേ'.



യോഹന്നാൻ സ്നാപകന്റെ പ്രസിദ്ധിയുടെ തരംഗങ്ങൾ യഹൂദനാടുകളെ ശക്തമായി സ്വാധീനിക്കുന്ന നാളുകൾക്കിടയിലാണ് യേശുതമ്പുരാന്റെ തന്നെയും സ്നാപകനെയും ചേർത്തു വച്ച് മനുഷ്യമനസ്സുകളുടെ അധമ വിചാരങ്ങളെ വിചാരണ ചെയ്യുന്ന സവിശേഷമായ വേദഭാഗമാണിത്. യോഹന്നാൻ സ്നാപകനെപ്പറ്റി കർത്താവ് നൽകുന്ന ശ്രദ്ധേയമായ സാക്ഷ്യങ്ങളും, രക്ഷാകരപദ്ധതിയിൽ യോഹന്നാന്റെ സ്ഥാനവും ഈ വേദഭാഗം വിവരിക്കുന്നുണ്ട്.

**എങ്ങനെ ജീവിച്ചാലും ഏറു കൊള്ളുന്ന കാലം**

ഈ തലമുറയിലെ മനുഷ്യരെ ഏതിനോട് ഉപമിക്കേണ്ടു? അവർ ഏതിനോടു തുല്യം? (വാ. 31) യോഹന്നാൻ സ്നാപകൻ അപ്പം തിന്നാതെയും വീഞ്ഞു കുടിക്കാതെയും വന്നു. അവനു ഭൂതം ഉണ്ട് എന്ന് നിങ്ങൾ പറയുന്നു. മനുഷ്യപുത്രൻ തിന്നും കുടിച്ചുംകൊണ്ട് വന്നിരിക്കുന്നു. തീനിയും കുടിയനുമായ മനുഷ്യൻ ചുങ്കക്കാരുടേയും പാപികളുടേയും സ്നേഹിതർ എന്നു നിങ്ങൾ പറയുന്നു (വാ. 33, 34). എങ്ങനെ ജീവിച്ചാലും കാരണമില്ലാതെ ഉപദ്രവിക്കപ്പെടുന്നവർക്കുള്ള സുവിശേഷമാണ് കർത്താവിന്റെ ഈ വാക്കുകൾ. വർത്തമാനകാലത്തിൽ ഇത് കൂടെ കൂടെ വായിക്കുന്നത് നല്ലതാണെന്നു തോന്നുന്നു. മാനുഷികമായി നമ്മുടെ കർത്താവ് പോലും ഈ വേദനയനുഭവിച്ചെങ്കിൽ നമുക്കൊന്ന് ശാന്തമാവുന്നതേയുള്ളു. രണ്ടുതരം മനുഷ്യരാണുള്ളത് സജ്ജനങ്ങളും ദുർജനങ്ങളും. ചില മനുഷ്യർ മുറം പോലെയാണ് പതിരുകൾ പുറത്ത് കളയുകയും കതിരുകൾ നിലനിർത്തുകയും ചെയ്യും. ചില മനുഷ്യർ അരിപ്പ പോലെയാണ്. ആവശ്യമുള്ളതും നൻമയായതും ചോർത്തികളയുകയും കരടുകൾ നിലനിർത്തുകയും ചെയ്യും. സജ്ജനങ്ങളും ദുർജനങ്ങളും തമ്മിൽ ഈ വ്യത്യാസമുണ്ട്. 1800 മുതൽ 1859 വരെ ജീവിച്ചിരുന്ന തോമസ് ബാബിംങ്ടൺ മെക്കാളെ ഇന്ത്യയിൽ ഏതു തരത്തിലുള്ള രാഷ്ട്രീയക്കാരനും വെറുക്കുവാൻ ഇഷ്ടപെടുന്ന ഏകവ്യക്തിയായിരിക്കും. ഭാരതീയ സംഗീതത്തെക്കുറിച്ച് അദ്ദേഹം പറഞ്ഞത് പരിതാപകരമാം വിധം മോശപെട്ടത് എന്നാണ്, ദേവീ ദേവൻമാരെക്കുറിച്ച് അറപ്പിക്കുന്നവരും വിരൂപരും അന്തസില്ലാത്തവും എന്നു പറഞ്ഞു. മൈസൂർ രാജാവിന്റെ മനോഹരമായ സ്വീകരണമുറി കണ്ടപ്പോൾ പണക്കാരനും നിലവാരം കുറഞ്ഞവനുമായ ഒരു ഇംഗ്ലീഷ് പാൽക്കട്ടിവിൽപ്പനക്കാരനുമായി താരതമ്യം ചെയ്തു. ഭാരതീയ വിഭവമായ മാമ്പഴം കഴിച്ചപ്പോൾ തേനും ടർപ്പന്റൈനും ചേർത്തിളക്കിയ രുചിയെന്ന് കുറ്റം പറഞ്ഞു. ബംഗാളിലുള്ള മനുഷ്യരെക്കുറിച്ച് സ്ത്രൈണമെന്ന് കുറ്റപ്പെടുത്തി. മറുവശത്ത് അദ്ദേഹം വിദ്യാഭ്യാസരംഗത്ത് നല്ല സംഭാവനകൾ നൽകിയ വ്യക്തിയുമാണ്. എവിടെയും വിമർശനത്തിന്റെയും പരിഹാസത്തിന്റെയും കൂരമ്പുകൾ തൊട്ടുവിടുന്ന മെക്കാളെ മനോഭാവം നാം കണ്ടുമുട്ടുന്ന ഒത്തിരി മനുഷ്യരിലുണ്ട്. എന്നാൽ നമ്മുടെ രാഷ്ട്രപിതാവായ ഗാന്ധിജിയിലേക്കു നോക്കൂ. ഹിറ്റ്ലർക്കു പോലും ഗാന്ധിജി എഴുതിയ കത്തിന്റെ മാന്യത. 1940-ൽ അദ്ദേഹം എഴുതി 'ചിത്രീകരിച്ചു കാണുന്നത്ര മോശക്കാരനല്ല ഹിറ്റ്ലർ എന്നാണെന്റെ വിശ്വാസം'. ഏറ്റവും മോശമായതുപോലും മെച്ചപ്പെടുത്താൻ സാധിക്കും എന്ന ഉറപ്പോടെ എപ്പോഴും സംസാരിച്ചിരുന്നു. നസറേത്തിൽ നിന്നു വല്ല നന്മയും വരുമോ? എന്ന് മുൻവിധിയോടെ വിളിച്ചു ചോദിക്കുന്ന നഥനയേലാകാതിരിക്കാൻ നമുക്കു ശ്രമിക്കാം.'

'അറുപതുവരെയും തെറിപറയും
അറുപതുവിട്ടാൽ ചൊറിപറയും
നെറിപറയുന്ന വയസ്സേതോ'

(കുഞ്ഞുണ്ണിമാഷ്)

**പണിയില്ലാത്തവരുടെ പണികളെ സൂക്ഷിക്കുക**

ഞങ്ങൾ നിങ്ങൾക്കായി കുഴലൂതി, നിങ്ങൾ നൃത്തം ചെയ്തില്ല ഞങ്ങൾ നിങ്ങൾക്കായി വിലാപം പാടി, നിങ്ങൾ കരഞ്ഞില്ല എന്ന് ചന്തസ്ഥലത്ത് ഇരുന്ന് അന്യോന്യം വിളിച്ചു പറയുന്ന കുട്ടികളോട് അവർ തുല്യർ (വാ. 32) ജോലിയൊന്നുമില്ലാത്ത യൗവ്വനക്കാർ ചന്തസ്ഥലങ്ങളിൽ വിവാഹ, വിലാപ രംഗങ്ങളെ അനുകരിക്കുകയും, അഭിനയിക്കുകയും, പരിഹസിക്കുകയുമൊക്കെ ചെയ്യുന്ന ഒരു ദൃശ്യാനുഭവത്തെയാണ് യേശു താരതമ്യപെടുത്തുന്നത്. അലസമായ മനസ്സ് പിശാചിന്റെ പണിപ്പുരയാണെന്ന് പറഞ്ഞ ഒരു ചിന്തകനുണ്ട്. ജീവിതത്തിൽ സർഗാത്മകതയുടേയോ, ഉത്തരവാദിത്തങ്ങളുടേയോ തിരക്കുകളില്ലാത്തവരുടെ നാവിൽ നിന്നും ഉപകരണങ്ങളിൽ നിന്നുമാണ് തിന്മയുടെ ദുർഗന്ധം സാധാരണയായി വീശുക. 2 ശമുവേൽ 11:1 ഇതിനോടൊന്ന് ചേർത്തു വായിക്കാം. 'ഒരു നാൾ സന്ധ്യായാകാറായ സമയത്ത് ദാവീദ് മെത്തയിൽ

ശേഷം 43-ാം പേജിൽ...




# കാൽകഴുകലിന്റെ മർമ്മം

ഡോ. കെ.എൽ. മാത്യു വൈദ്യൻ
കോർ എപ്പിസ്ക്കോപ്പാ

"ഗുരുവായ ഞാൻ നിങ്ങളുടെ കാൽകഴിയെങ്കിൽ നിങ്ങളും പരസ്പരം കാൽകഴുകേണ്ടതാകുന്നു". ബാഹ്യമായ ഒരു ചടങ്ങിനു വേണ്ടി മാത്രമുള്ള ക്രിസ്തുവന്റെ ആഹ്വാനമായി ഇതിനെ കാണാനാവില്ല. വിനയത്തിന്റെയും സ്വയപരിത്യാഗത്തിന്റെയും സന്ദേശങ്ങൾ മനുഷ്യജീവിതത്തിൽ പ്രാവർത്തികമാക്കണം എന്നാണ് വിവക്ഷ. ഒരു ദൃശ്യാവിഷ്ക്കാരത്തിലൂടെ വലിയ പാഠങ്ങൾ പഠിപ്പിക്കുകയായിരുന്നു ക്രിസ്തു. സ്നേഹത്തെക്കുറിച്ചുള്ള വിശദീകരണമാണ് കാൽകഴുകി ബഹുമാനിക്കുന്ന മഹത്തായ കർമ്മം.

ആതിഥേയൻ അതിഥിയുടെ കാൽകഴുകി തുടച്ച് ഭവനത്തിലേക്ക് സ്വീകരിക്കുന്ന രീതി പല സമൂഹങ്ങളിലും നി ലനില്ക്കുന്നു. സ്വയം കാൽകഴുകി ശുദ്ധീകരിച്ച് പവിത്ര കർമ്മങ്ങളിലേർപ്പെടുന്ന രീതിയുമുണ്ട്. ആരാണ് തങ്ങളുടെയിടയിൽ വലിയവൻ എന്ന തർക്കം തന്റെ ശിഷ്യർക്കിടയിലുണ്ടായപ്പോഴാണ് സ്വയം വിനയപ്പെടുന്നവനാണ് വലിയവൻ എന്ന പാഠം ലോകരക്ഷിതാവ് ഈ കർമ്മത്തിലൂടെ പഠിപ്പിച്ചത്. ഏതു മാർഗ്ഗത്തിലൂടെയും ഒന്നാമനായിത്തീരുവാനുള്ള വെമ്പൽ സമൂഹത്തിൽ എല്ലാ തലങ്ങളിലും ഇന്ന് വ്യാപിച്ചിരിക്കുന്നു. അതിനു കഴിയാതെ നിരാശയുടെ പടുകുഴിയിൽ വീഴുന്നവർ ധാരാളം. ആധിപത്യവും അധികാരവും ഉറപ്പിക്കാനുള്ള വളഞ്ഞ മാർഗ്ഗങ്ങളും അവയെ പൊളിക്കാനുള്ള പ്രതിപ്രവർത്തനങ്ങളും മൂലം മലീമസമാണീ ലോകം.

ശ്രേഷ്ഠമായ ഒരു മതബോധന രീതിയാണ് കാൽകഴുകൽ എന്ന കർമ്മം. "താഴ്മതാനഭ്യുന്നതി" എന്നാണ് ബോധനം. മനോവിനയം പഠിപ്പിക്കലാണിത്. അർത്ഥശൂന്യമായ ആചാരമായി ഇതിനെ തള്ളിക്കളയരുത്. ഒരു ദിവ്യബാന്ധവമാണീ കർമ്മം. അറിവും കേൾവിയും പഠനവും ഇവിടെ അനുഭവമായിത്തീരുന്നു. ധനവാന്മാരുടെ വീടുകളിൽ അടിമകളാണ് പണ്ട് അതിഥികളുടെ കാൽകഴുകിയിരുന്നത്. അടിമയുടെ കാൽ ഉടമ കഴുകുന്ന അതുല്യമായ സംഭവമാണ് ക്രിസ്തുവിന്റെ ഈ പ്രവൃത്തി. സാമൂഹിക വ്യവസ്ഥിതിയിൽ അടിച്ചമർത്തപ്പെട്ടവരുടെ വിമോചനം കുറിക്കുന്ന കർമ്മമാണിത്. നമ്മുടെ ജീവിത ശൈലിയിലേക്ക് വിരൽ ചൂണ്ടി മാറ്റത്തിന് ആഹ്വാനം ചെയ്യുന്നു ഈ പ്രവൃത്തിയിലൂടെ. സഹനത്തിന്റെയും ശുദ്ധീകരണത്തിന്റെയും സേവനത്തിന്റെയും സന്ദേശങ്ങളാണ് ഇവിടെ ഉയരുന്നത് കല്ലെറിയുവാൻ കരുതിയ കല്ലുകൾ ദൂരെയെറിഞ്ഞ് സേവനത്തിന്റെ തുവാല എടുക്കുവാൻ ഇവിടെ ആഹ്വാനം ചെയ്യുന്നു എളിമയുടെ ഭാവം സാമൂഹിക ജീവിതത്തിന്റെ എല്ലാ തലങ്ങളിലും ഉണ്ടാകണം എന്നർത്ഥം. ശ്രേഷ്ഠമായ സാമൂഹിക ബന്ധങ്ങൾക്കുവേണ്ടിയുള്ള ആഹ്വാനമാണ് കാൽകഴുകുന്ന കർമ്മം. അത് ഇപ്രകാരം ബൈബിൾ വിശദീകരിക്കുന്നു: "അത്താഴത്തിൽ നിന്നെഴുന്നേറ്റ് വസ്ത്രം ഊരിവച്ച് ഒരു തുവർത്ത് എടുത്ത് അരയിൽ ചുറ്റി ഒരു പാത്രത്തിൽ വെള്ളം പകർന്ന് ശിഷ്യന്മാരുടെ കാൽ കഴുകുവാനും അരയിൽ ചുറ്റിയിരുന്ന തുണികൊണ്ട് തുവർത്തുവാനും തുടങ്ങി". ഇന്ന് എവിടെയും കിടമത്സരം, പിണക്കം, വിദ്വേഷം, അസൂയ ഇവ നിറഞ്ഞിരിക്കുന്നു. ബന്ധങ്ങളുടെ തകർച്ചയാണ് ഇന്നിന്റെ പ്രത്യേകത. മഹാന്മാരായ ഗുരുക്കന്മാരുടെ കാലശേഷം ശിഷ്യന്മാരിൽ പടല പിണക്കങ്ങളും അസ്വസ്ഥതകളും വ്യാപിക്കുന്ന കാഴ്ച സർവ്വ സാധാരണം എല്ലാ കാലത്തേക്കും പ്രസക്തമായ സന്ദേശമാണ് ക്രിസ്തു ഇവിടെ പ്രാവർത്തികമാക്കിയത്

"ഞങ്ങളുടെ ആയുഷ്ക്കാലം മുഴുവൻ അസൂയ, അഹങ്കാരം, കോപം, വിദ്വേഷം എന്നിവയിൽ നിന്നു ഞങ്ങളെ സ്വതന്ത്രമാക്കേണമേ," എന്നു പറഞ്ഞുകൊണ്ടാണ് ക്രൈസ്തവ സമൂഹങ്ങൾ ഇന്നും കാൽകഴുകൽ കർമ്മം നടത്തുന്നത്. ദേഹത്തിന്റെയും ദേഹിയുടെയും പവിത്രീകരണമാണ് കാൽകഴുകൽ മൂലം സാദ്ധ്യമാകേണ്ടത്. യൂദാ എന്ന ശിഷ്യൻ തന്നെ ഒറ്റിക്കൊടുക്കുമെന്ന് അറിഞ്ഞുകൊണ്ടുതന്നെ ആ ശിഷ്യന്റെ കാലും കഴുകുന്നു "പാപത്തെ വെറുക്കണം, പാപിയെ സ്നേഹിക്കണം" എന്നാണ് ഗുണപാഠം.

ജീർണ്ണത ബാധിച്ച സമൂഹങ്ങൾക്ക് ഇന്ന് ഒരു കഴുകൽ ആവശ്യമായിരിക്കുന്നു. ആഹ്വാനങ്ങൾ ഇന്ന് ധാരാളം. മാതൃകകുറവ്, എല്ലാ വിധ തിന്മകളേയും കഴുകിക്കളയണം. അസഹിഷ്ണുതകൾ മാറണം. മനസ്സ് ശുദ്ധമാകണം പ്രശ്നങ്ങളുടെ കാരണവും നിവാരണവും മനുഷ്യമനസ്സിന്റെ ശുദ്ധിയെ ആശ്രയിച്ചിരിക്കുന്നു ദൈവകൃപയിൽ ആശ്രയിക്കുകയും പരസ്പരം അനുരഞ്ജനത്തിന്റെ പാത പിന്തുടരുകയും വേണം. സ്നേഹത്തിന്റെയും വിനയത്തിന്റെയും ത്യാഗത്തിന്റെയും മാതൃക കാട്ടിക്കൊടുക്കുകയും പരസ്പരം അനുരഞ്ജനത്തിന്റെ പാത പിന്തുടരുകയും വേണം സ്നേഹത്തിന്റെയും വിനയത്തിന്റെയും ത്യാഗത്തിന്റെയും മാതൃക കാട്ടികൊടുക്കണം. പകയും വിദ്വേഷവും വച്ചുപുലർത്തിക്കൊണ്ട് ഗുരുവിന്റെ നല്ല ശിഷ്യനാകാനാവില്ല. അടിച്ചമർത്തപ്പെട്ടവർ, പാർശ്വവൽക്കരിക്കപ്പെട്ടവർ, എല്ലാവരോടും ഉപേക്ഷിക്കപ്പെട്ടവർ, അനാഥർ, അഭയാർത്ഥികൾ ഇവരോടുള്ള നമ്മുടെ മനോഭാവമെന്താണ്? സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് അവരെ കൈപിടിച്ചുയർത്താർ നമുക്ക് ബാധ്യതയില്ലേ? വിശാല കാഴ്ചപ്പാടും വിശ്വദർശനവും ഉണ്ടാകണം.

കാൽകഴുകൽ മനുഷ്യത്വത്തെ ബഹുമാനിക്കലാണ്. സർവ്വത്തിന്റെയും കാരണഭൂതനായ ചൈതന്യത്തെ ബഹുമാനിക്കലാണ്. വിപണി സംസ്ക്കാരത്തിൽ പ്രധാനം കുതികാൽ വെട്ടലാണ്, കാൽകഴുകുകയല്ല. ഹൃദയത്തെ സ്പർശിക്കുകയാണ് ഈ കർമ്മം വഴി. ദുഷ്ടവിചാരങ്ങളെയും നടപടികളെയും ശീലങ്ങളെയും തുടച്ചുകളയാനും ആസക്തികൾക്ക് കടിഞ്ഞാണിടാനും ഈ മാതൃക നമ്മെ ശക്തരാക്കട്ടെ. കർമ്മം വികർമ്മമാകരുത്.

37




# യഹൂദ്യയിലെ ക്രൈസ്തവ സമൂഹം നേരിട്ട പീഢനങ്ങൾ

**(അപ്പോ. പ്ര. 11:1–12:25)**

ഈ വേദഭാഗത്തെ താഴെപ്പറയുന്ന തരത്തിൽ വേർതിരിയ്ക്കാം.

**1. വിജാതീയർക്ക് പരിശുദ്ധാത്മദാനം ലഭിച്ചത് ബോധ്യപ്പെട്ട യഹൂദ്യയിലെ വിശ്വാസികൾ (11:1–18) :** വിജാതീയർ ക്രിസ്തുവിശ്വാസികളായിത്തീർന്നു എന്നു കേട്ട യഹൂദ്യയിലെ മൗലിക വാദികളും രാഷ്ട്രീയ നേതൃത്വവും ചേർന്നു നടത്തിയ പീഢനങ്ങൾ പത്രോസിനെയും കൂട്ടരെയും കുറച്ചൊന്നുമല്ല വേദനിപ്പിച്ചത്. കഴിഞ്ഞ അധ്യായത്തിൽ പത്രോസ് ശ്ലീഹാ നടത്തിയ സുവിശേഷ പ്രവർത്തനങ്ങളെപ്പറ്റി നാം പഠിച്ചുവല്ലോ. അഗ്രചർമ്മികളായ വിജാതീയർ ദൈവ വചനം സ്വീകരിച്ചു എന്നുകേട്ട യഹൂദ്യയിലെ ചില അപ്പോസ്തോലന്മാരും വിശ്വാസികളും പത്രോസിനെ ചോദ്യം ചെയ്യുന്നത് (11:3) അദ്ദേഹം വിജാതീയ ക്രിസ്ത്യാനികളുമായി ഭക്ഷണം കഴിച്ച നടപടിയുടെ പേരിലാണ്. പത്രോസ് നടന്ന സംഭവങ്ങളെല്ലാം വിവരിക്കുന്നത് 10:11-20 വരെയുള്ള വേദഭാഗത്തിന്റെ ആവർത്തനമായി നമുക്കു തോന്നാം (11:5–12). പ്രഭാഷണം കേട്ട സാധരണ വിശ്വാസികൾ വിജാതീയർക്കും തങ്ങളെപ്പോലെ പരിശുദ്ധാത്മദാനം ലഭിച്ചതായി ബോധ്യപ്പെട്ട് ദൈവത്തെ മഹത്വപ്പെടുത്തുകയാണുണ്ടായത് (11:13–18).

**2. അന്ത്യോഖ്യയിൽ സഭയുടെ പ്രവർത്തനങ്ങൾ (11:19–30) :** സ്തേഫാനോസിന്റെ രക്തസാക്ഷിമരണം ദർശിച്ച് ചിതറിപ്പോയ വിശ്വാസികൾ ഫൊയിനീക്യ, കുപ്രൊസ്, അന്ത്യോഖ്യാ എന്നീ ദേശങ്ങളിൽ സുവിശേഷം പ്രചരിപ്പിച്ചുവെങ്കിലും ഭയം നിമിത്തം യഹൂദന്മാരുടെയിടയിൽ മാത്രമാണ് അവർ പ്രവർത്തിച്ചത്. എന്നാൽ കുപ്രൊസിൽ നിന്നും കുറേനയിൽ നിന്നും വന്നചിലർ അന്ത്യോഖ്യായിലെ വിജാതികളോടും ദൈവവചനം അറിയിച്ചു, ധാരാളമാളുകൾ വിശ്വാസം സ്വീകരിച്ചു. യറുശലേമിലെ സഭ ഇതറിഞ്ഞ് വ്യക്തമായ റിപ്പോർട്ട് ലഭിയ്ക്കുന്നതിന് ബർന്നബാസിനെ അന്ത്യോഖ്യയിലേക്കയച്ചു. അവിടങ്ങളിലെ പ്രവർത്തനങ്ങളിൽ സന്തുഷ്ടനായ ബർന്നബാസ് തർസോസിൽ ചെന്ന് പൗലോസിനെയും കൂട്ടിക്കൊണ്ട് അന്ത്യോഖ്യായിൽ എത്തിച്ചേർന്നു. സഭയിൽ ധാരാളമാളുകൾ വന്നുചേരുകയും അന്ത്യോഖ്യായിൽ വച്ച് യേശുവിനെ അനുഗമിച്ചവരെ ക്രിസ്ത്യാനികൾ" എന്നു വിളിയ്ക്കുകയും ചെയ്തു.

**3. ക്രിസ്തുസഭയുടെ പീഢനം (12:1–23) :** ഇവിടെപറയപ്പെടുന്ന ഹെരോദാവ് Herod Agrippa I ആണ്. പുതിയ നിയമത്തിൽ ഹെരോദാവ് എന്നപേരിൽ ആറുപേരെ നാം കാണുന്നുണ്ട്. അവർ താഴെപ്പറയുന്നവരാണ്.

(a) മഹാനായ ഹെരോദാവ് (Herod the Great, BC 37 BC 4) - യേശുവിന്റെ ജനനകാലത്തെ രാജാവ് (വി. മത്തായി 2:1–12).

(b) ഹെരോദാവ് അർക്കലാവോസ് (Herod Archaleus, BC 4- AD 6) ഇദ്ദേഹത്തെ ഭയന്നാണ് യൗസേഫും. മറിയാമും യഹുദ്യയിൽ തിരികെ വരാഞ്ഞത് (വി. മത്തായി 2:22).

(c) ഹെരോദാവ് അന്തിപ്പാസ് (Herod Antipas, BC 4 -AD 39) യോഹന്നാൻ സ്നാപകന്റെ ശിരഛേദം (വി. മത്തായി 14.1-12); യേശു ഗലീലക്കാരനായിരുന്നതിനാൽ പീലാത്തോസ് ഗലീലായുടെ രാജാവായിരുന്ന ഇദ്ദേഹത്തിന്റെ അടുക്കലേക്കാണ് വിസ്താരത്തിനയച്ചത് (ലൂക്കോസ് 23:6–12).

(d) ഹെരോദാവ് ഫിലിപ്പ് (Herod Philip, BC 4 - AD 34) – ഇദ്ദേഹത്തിന്റെ പത്നിയെ സഹോദരനായ അന്തിപ്പാസ് നിയമവിരുദ്ധമായി വിവാഹം കഴിച്ചതിനെയാണ് സ്നാപക യോഹന്നാൻ കുറ്റപ്പെടുത്തിയത് (മർക്കോസ് 6 18)

(e) ഹെരോദാവ് അഗ്രിപ്പാ ഒന്നാമൻ (Herod Agrippa I, AD 37 - AD 44)–അപ്പോസ്തോല പ്രവർത്തികൾ 12 ൽ പറയുന്ന രാജാവ്.

(f) ഹെരോദാവ് അഗ്രിപ്പാ രണ്ടാമൻ (Herod Agrippa II, AD 50 - AD 93)–അപ്പോസ്തല പ്രവർത്തികൾ 25, 26 അദ്ധ്യായങ്ങളിൽ പറയുന്ന രാജാവ്.

അഗ്രിപ്പാ ഒന്നാമൻ റോമൻ ചക്രവർത്തിയായിരുന്ന കലിഗുളായുടെ (Caligula) മരണത്തിനുശേഷം അധികാരമേറ്റ ക്ലോഡിയസ് (Cladius) ചക്രവർത്തിയുമായുള്ള ചങ്ങാത്തത്തിൽ യഹൂദന്മാരെ പ്രീതിപ്പെടുത്തുവാൻ വേണ്ടി ക്രിസ്ത്യാനികൾക്കെതിരായി കൊടിയ പീഢനമാണ് അഴിച്ചുവിട്ടത്. സെബദി പുത്രനായ യാക്കോബിനെ വധിക്കുകയും (12:2) പത്രോസിനെ കാരാഗ്രഹത്തിലാക്കുകയും ചെയ്തു. എന്നാൽ ദൈവാത്മാവിന്റെ പ്രവർത്തനഫലമായി പത്രോസ് തടവിൽ നിന്നും വിമോചിതനാകുകയും മർക്കോസിന്റെ മാളികയിൽ സമ്മേളിച്ച സഭാംഗങ്ങളുടെ അടുക്കലേക്ക് വരുകയും ചെയ്തു (12:6-19). വിശ്വാസികൾ പത്രോസിനെ അഗ്രിപ്പായിൽ നിന്നും ഒളിപ്പിച്ച് രക്ഷിച്ചു. ഈ വേദഭാഗത്ത് പറയുന്ന യാക്കോബ് സെബദി പുത്രനല്ല മറിച്ച് യേശുവിന്റെ സഹോദരനും ആദിമ സഭയുടെ വലിയ നേതാവുമായിരുന്ന യാക്കോബാണ് (12:7) അഗ്രിപ്പാവിനോട് ശത്രുതയിലായിരുന്ന സോരിൽ നിന്നും സീദോനിൽ നിന്നും വന്ന ചിലരെ പ്രീണിപ്പെടുത്തുവാനായി അദ്ദേഹം രാജവസ്ത്രം ധരിച്ച് പ്രത്യക്ഷപ്പെടുകയും ആളുകളെക്കൊണ്ട് അദ്ദേഹത്തിന്റെ ശബ്ദം ദൈവശബ്ദത്തിന് സമാനമാണെന്ന് വിളിച്ചുപറയിക്കുകയും ചെയ്തു (12:20–23). എന്നാൽ ദൈവത്തെ മഹത്വപ്പെടുത്താത്ത ഈ രാജാവിന്റെ അന്ത്യം കൃമികൾക്ക് ഇരയായിട്ടായിരുന്നു. യറുശലേമിൽ നിന്നും തിരികെയെത്തിയ ബർന്നബാസും പൗലോസും കൂടുതൽ ശക്തിയോടെ സുവിശേഷ പ്രവർത്തനങ്ങൾ തുടർന്നു. യോഹന്നാനെന്ന് വിളിക്കപ്പെട്ടിരുന്ന മർക്കോസും അവരോടു കൂടെ ചേർന്നു.

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# സങ്കീർത്തനങ്ങൾ

**ആമുഖം:** യഹൂദന്മാരും ക്രിസ്തുവിന്റെ കാലം മുതൽ ക്രിസ്ത്യാനികളുടേയും ആരാധനയിൽ അനുപേക്ഷണീയമായ ഒരു പുസ്തകമാണ് സങ്കീർത്തനങ്ങൾ. എബ്രായ വേദപുസ്തകത്തിലെ ഏറ്റവും വലിയ പുസ്തകമായ സങ്കീർത്തനങ്ങളിൽ 150 കീർത്തനങ്ങളാണ് ഉൾക്കൊള്ളുന്നത്. യഹൂദന്മാർ അവരുടെ ആരാധനയ്ക്കായി രചിച്ച് ഉപയോഗിച്ചു വന്നവയാണീ ഗീതങ്ങൾ എന്നു പൊതുമതം. ദൈവാലയാരാധനയിലും വ്യക്തിപരമായ പ്രാർത്ഥനകളിലും അവർ ഈ കീർത്തനങ്ങൾ പാടി. ജീവിതത്തിലെ സന്താപ-സന്തോഷ സാഹചര്യങ്ങളിലെല്ലാം ഈ പാട്ടുകൾ അവർക്ക് ആത്മനിർവൃതി നൽകി. ക്രിസ്ത്യാനികളുടെയും, യഹൂദാരാധനയുടെയും പിന്തുടർച്ചയിൽ ഈ കീർത്തനങ്ങളുടെ ആലാപനം അവരുടെ ആരാധനയുടെ ഭാഗമായി ഉൾക്കൊണ്ടു ഓർത്തഡോക്സു സുറിയാനി സഭയുടെ യാമപ്രാർത്ഥനകളിലും വി. കുർബ്ബാനയിലും കൂദാശകളിലും സങ്കീർത്തനങ്ങൾ അവിഭാജ്യഭാഗമായി. സങ്കീർത്തനങ്ങൾക്ക് മനുഷ്യനെ ശക്തീകരിക്കുവാനുള്ള വിശേഷസിദ്ധിയുണ്ട്.

**രചയിതാവ്:** ദാവീദിന്റെ സങ്കീർത്തനങ്ങൾ എന്ന പൊതു പരാമർശം ഇവയുടെ രചയിതാവ് യിസ്രായേലിന്റെ മധുരഗായകനും രാജാവുമായ ദാവീദാണ് എന്ന പരമ്പരാഗത വിശ്വാസത്തെ ഉറപ്പിക്കുന്നു. ശമുവേലിന്റെ പുസ്തകത്തിലും ദിനവൃത്താന്തപുസ്തകത്തിലും ദാവീദിനെ ഗായകനും, ഗാനരചയിതാവും, ഗായകസംഘത്തെ ക്രമീകരിക്കുന്നവനുമായി വർത്തിച്ചിട്ടുണ്ടല്ലോ. മാത്രവുമല്ല എഴുപത്തിമൂന്നു (73) സങ്കീർത്തനങ്ങളുടെ തുടക്കത്തിൽ ദാവീദിന്റെ പേരു പറയുന്നുമുണ്ട്.

ഇതുപോലെതന്നെ വേറെ ചിലരുടെ പേരുകളും ചില സങ്കീർത്തനങ്ങളോടു ചേർത്തു പരാമർശിച്ചിട്ടുള്ളതിനാൽ സങ്കീർത്തനങ്ങളെല്ലാം ദാവീദ് എഴുതിയത് എന്നു ചിന്തിക്കാനാവില്ല. കോരഹ് പുത്രന്മാരുടെ പേരിൽ 12, ആസഫിന്റെ പേരിൽ 12, ശലോമോനെഴുതിയത് രണ്ട്, മോശയുടെ രചനയൊരെണ്ണം, ഹേമാൻ, ഏഥാൻ എന്നിവർ ഓരോന്നു വീതം ആരുടേയും പേരു ചേർക്കാതെ 48 സങ്കീർത്തനങ്ങൾ ഇങ്ങനെ വരുമ്പോൾ, ഏഴിലധികം പേരുടെ രചനകൾ ക്രോഡീകരിച്ചതാണ് സങ്കീർത്തനങ്ങൾ എന്നു വ്യക്തം പഴയ നിയമപുസ്തകങ്ങളിൽ ഒന്നിലധികം എഴുത്തുകാരുടെ പേരുകൾ പരാമർശിക്കുന്ന രണ്ടു പുസ്തകങ്ങളിൽ ഒന്നാണിത് (രണ്ടാമത്തേത് സദൃശ്യവാക്യങ്ങൾ).

**രചനാകാലം:** മോശയുടെ സങ്കീർത്തനം (90) കാണുന്നതിനാൽ യിസ്രായേലിന്റെ പുറപ്പാടു കാലത്തു നിന്നുള്ളതു മുതൽ ഈ സംഗ്രഹത്തിലുണ്ടെന്നു വ്യക്തം (മോശെയുടെ കാലം പുറപ്പാട് ക്രി.മു. 1400 മുതൽ 1200 വരെയുള്ള കാലമായി ഗണിക്കപ്പെടുന്നു. മാത്രവുമല്ല, മോശെ ഗാനമെഴുതിയെന്നതിന് പുറപ്പാട്, ആവർത്തനപുസ്തക പരാമർശങ്ങളുമുണ്ട്. യിസ്രായേലിന്റെ പ്രവാസാനന്തര കാലസൂചന നൽകുന്ന സങ്കീർത്തനവും ഈ പുസ്തകത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. (126-ഇത് എഴുതിയത് എസ്രാ ന്യായശാസ്ത്രി എന്ന് പാരമ്പര്യമതം. എങ്കിൽ ക്രി.മു. 400 ആകാം കാലം. ഇവ രണ്ടും പരിഗണിച്ചാൽ ക്രി.മു. 1200-400 കാലഘട്ടത്തിൽ എന്ന് മനസിലാകാം ഇവയിൽ കൂടുതലും ദാവീദിന്റെ കാലത്തു നിന്ന് (ക്രി.മു. 10-ാം നൂറ്റാണ്ട്) ഉള്ളവയെന്ന് പണ്ഡിതർ അനുമാനിക്കുന്നു.

**പേര്:** എബ്രായ ഭാഷയിൽ 'ത്ഹില്ലീം' എന്നാണ് പേര്. ഈ വാക്കിന് സ്തോത്രഗാനങ്ങൾ, കീർത്തനങ്ങൾ എന്നർത്ഥം. എബ്രായ പുസ്തകത്തിന്റെ യവന വിവർത്തനമായ സപ്തതി (LXX) 'പ്സാൽമോസ്' എന്നാണു പേരു നൽകിയത്. ഈ യവനപദത്തിന് 'സംഗീതാകമ്പടിയോടെ പാടുന്ന വിശുദ്ധ ഗീതം' എന്നാണർത്ഥം. അതുപ്രകാരം, അത് സ്തുതിയോ സ്തോത്രമോ ആകാം.

**ഘടന:** എബ്രായ തിരുവെഴുത്തുകളിലെ പഞ്ചഗ്രന്ഥത്തിനു സമാനമായി സങ്കീർത്തനങ്ങളെ അഞ്ചു പുസ്തകങ്ങളാക്കി ഇവയുടെ ക്രോഡിതാക്കൾ തിരിച്ചിട്ടുണ്ട് ഓരോ ഭാഗവും സ്തുതിപ്പോടെ സമാപിപ്പിക്കുന്നു. അഞ്ചു പുസ്തകങ്ങൾ 1-41; 42-72; 73-89; 90 106; 107-150.

*തുടരും...*






ദാസിയുടെ മകൻ സ്വതന്ത്രയുടെ മകനോടുകൂടെ അവകാശി ആകയില്ല. അങ്ങനെ സഹോദരന്മാരെ, നാം ദാസിയുടെ മക്കളല്ല. സ്വതന്ത്രയുടെ മക്കളത്രേ.
(ഗലാത്യർ 4.31).

ഉല്പത്തി പുസ്തകത്തിൽ 16, 21 എന്നീ അദ്ധ്യായങ്ങളിൽ മാത്രം കാണുന്ന ഹാഗാർ പ്രധാന കഥാപാത്രമാകുന്നത് അബ്രഹാമിന്റെ ഭാര്യയായും യിശ്മായേലിന്റെ അമ്മയുമായിട്ടാണ്. യഹൂദർ, ക്രിസ്ത്യാനികൾ, മുസ്ലീങ്ങൾ എന്നീ മൂന്നുമത വിഭാഗങ്ങളിലും പരാമർശിക്കുന്ന വ്യക്തിയാണ് ഹാഗാർ. സമൂഹത്തിൽ ഉന്നത സ്ഥാനങ്ങളൊന്നുമില്ലാത്ത ഒരു അടിമയും വിദേശിയുമായ ഒരു സ്ത്രീയോടു സംസാരിക്കാൻ ദൈവം തന്റെ മാലാഖയെ അയയ്ക്കുന്നു. വേദപുസ്തകം പരിശോധിച്ചാൽ ആദ്യമായി മാലാഖായെ കാണുന്ന വ്യക്തിയാണ് ഹാഗാർ. ദൈവം ആരാണെന്നു വ്യക്തമാകുന്ന ഒരു സത്യം ഇവിടെ തുറന്നു കാണിക്കുകയാണ്. ദൈവം എല്ലാവരെയും ഒരുപോലെ കരുതുകയും സ്നേഹിക്കുകയും ചെയ്യുന്നു. അടിമയായ ഹാഗാറിനെക്കുറിച്ച് ഒരു പ്ലാനും പദ്ധതിയും ദൈവത്തിനുണ്ടായിരുന്നു. അബ്രഹാമിന്റെ ഭവനത്തിൽ നിന്നും അവളെയും മകനെയും ഇറക്കി വിട്ടപ്പോഴും ദൈവം അവൾക്ക് വെള്ളവും മകന് സംരക്ഷണവും ഉറപ്പുവരുത്തുന്നു. അബ്രഹാമും സാറായും ദൈവത്തെ അവിശ്വസിച്ചെങ്കിലും അബ്രഹാമിന്റെ മകനാണ് യിശ്മായേൽ എന്ന് ദൈവം അംഗീകരിച്ച് അവനെയും ഒരു സമൂഹത്തിന്റെ അധിപനാക്കി ഒരു വലിയ ജാതിയാക്കും എന്ന വാഗ്ദത്തം നൽകി.

അബ്രഹാമിന്റെ ഭാര്യ സാറായി പ്രസവിച്ചിരുന്നില്ല. അവൾക്ക് ഹാഗാർ എന്നു പേരുള്ള ഒരു മിസ്രയീംകാരി ദാസി ഉണ്ടായിരുന്നു. സാറായിയുടെ നിർദ്ദേശപ്രകാരം അവളെ ഭാര്യയായി അബ്രഹാമിനു കൊടുത്തു. ഹാഗാറിന് ഇതിൽ സ്വന്തമായി ഒരു അഭിപ്രായവുമില്ലായിരുന്നു അവൾ ഗർഭിണിയായി. അപ്പോൾ അവളുടെ കണ്ണുകളിൽ തന്റെ യജമാനസ്ത്രീ നിസ്സാരയായി. അവൾ അഭിവൃദ്ധി പ്രാപിച്ചപ്പോൾ അഹങ്കാരം അവളെ മത്സരിക്കാൻ ഇടയാക്കി. അബ്രാം സാറായിയോടു "ഇതാ, നിന്റെ ദാസിയെ നിന്റെ കൈകളിൽ ഏല്പിക്കുന്നു. നിന്റെ നോട്ടത്തിൽ നല്ലത് എന്തോ അത് അവളോടു ചെയ്തു കൊള്ളുക" എന്നു പറഞ്ഞു (ഉല്പ. 16:6). സാറായി അവളോടു ക്രൂരമായി പെരുമാറി. അവൾ സാറായിയുടെ മുമ്പിൽ നിന്ന് ഓടിപ്പോയി. ശൂറിലേക്കുള്ള വഴിയിൽ മരുഭൂമിയിലെ നീരുറവിങ്കൽ കർത്താവിന്റെ മാലാഖ അവളെ കണ്ടെത്തി. അവരുടെ സംഭാഷണത്തിനൊടുവിൽ മാലാഖ അവളോടു പറഞ്ഞു. നിന്റെ യജമാനസ്ത്രീയുടെ അടുത്തേക്കുമടങ്ങിപ്പോയി അവളുടെ കൈക്കീഴെ കീഴടങ്ങിയിരിക്കുക ബാഹുല്യം നിമിത്തം എണ്ണാൻ വയ്യാത്ത വിധം നിന്റെ സന്തതിയെ വളരെ വർദ്ധിപ്പിക്കും. നീ ഗർഭിണിയല്ലോ. നീ ഒരു പുത്രനെ പ്രസവിക്കും. അവന് യിശ്മായേൽ എന്നു പേരിടണം. എന്തെന്നാൽ ദൈവം നിന്റെ സങ്കടം കേട്ടിരിക്കുന്നു. അവൻ മനുഷ്യരിലെ ഒരു കാട്ടുകഴുതയായിരിക്കും. അവന്റെ കൈ എല്ലാവരുടെ മേലും എല്ലാവരുടെയും കൈ അവന്റെമേലും ആയിരിക്കും. തന്റെ സഹോദരന്മാരുടെ അതിർത്തിയിൽ അവൻ പാർക്കും (ഉല്പത്തി 16:10-12). അവൾക്ക് എന്തോ അത്ഭുതകരമായ കാര്യം സംഭവിച്ചു എന്നു മനസ്സിലായി. ദൈവത്തിൽ വലിയ വിശ്വാസമായി. അവളോടു സംസാരിച്ചവനായ കർത്താവിന്റെ നാമം വിളിച്ചു അവൾ പറഞ്ഞു. "ദൈവമേ നീ എന്നെ കാണുന്നു". എന്നു പറഞ്ഞ് ആ കിണറിനു ബേർ-ലഹായി-റോയി എന്നു പേരായി. ഹാഗർ തിരിച്ചുപോയി. ഒരു മകനെ പ്രസവിച്ചു. അവന് യിശ്മായേൽ എന്നു പേർ വിളിച്ചു-ദൈവം കേൾക്കുന്നു എന്ന് അർത്ഥം.

യഹോവ വാഗ്ദത്തം ചെയ്തതുപോലെ അബ്രഹാമിന് 100 വയസായപ്പോൾ യിസ്ഹാക്ക് എന്ന പുത്രൻ ജനിച്ചു. യിസ്ഹാക്കിന്റെ മുലകുടി മാറിയപ്പോൾ അബ്രഹാം ഒരു വലിയ വിരുന്നു കഴിച്ചു. അന്ന് യിശ്മായേൽ യിസഹാക്കുമായി മത്സരിക്കുന്നതു സാറാകണ്ടു. ദാസിയുടെ മകൻ എന്റെ മകൻ യിസ്ഹാക്കിനോടുകൂടെ അവകാശിയായിക്കൂടാ. ദാസിയെയും മകനെയും പുറത്താക്കുക എന്ന് സാറാ അബ്രഹാമിനോടു ആവശ്യപ്പെട്ടു. അബ്രഹാമിന് ഈ കാര്യം വളരെ സങ്കടകരമായി. എന്നാലും ദൈവം പറഞ്ഞതനുസരിച്ച് അബ്രഹാം അതിരാവിലെ എഴുന്നേറ്റ് അപ്പവും ഒരു തുരുത്തി വെള്ളവും എടുത്തു ഹാഗാറിനു കൊടുത്തു കുട്ടിയെയും തോളിൽ വച്ച് അവളെ പറഞ്ഞയച്ചു. അവൾ പോയി ബേർശേബ പ്രദേശത്ത് അലഞ്ഞു നടന്നു. തുരുത്തിയിലെ വെള്ളം തീർന്നപ്പോൾ അവൾ ബാലനെ ഒരു കുറ്റിച്ചെടിയുടെ കീഴെ കിടത്തിയിട്ട് അവനെതിരെ ഒരു അമ്പിൻ പാടുദൂരെ ഇരുന്നു. കുഞ്ഞിന്റെ മരണം എനിക്കു കാണേണ്ട എന്നുപറഞ്ഞു ഉച്ചത്തിൽ കരഞ്ഞു. ബാലന്റെ ശബ്ദം ദൈവം കേട്ടു. ദൈവത്തിന്റെ മാലാഖാ ആകാശത്തുനിന്ന് ഹാഗാറിനെ വിളിച്ചു അവളോടു പറഞ്ഞു. എഴുന്നേറ്റ് കുഞ്ഞിനെ എടുക്കുക. നിന്റെ കൈകൾ അവനെ താങ്ങട്ടെ. ഞാൻ അവനെ ഒരു വലിയ ജനതയാക്കും. ദൈവം അവളുടെ കണ്ണുകൾ തുറന്നു. അവൾ ഒരു നീരുറവ കണ്ടു. അവൾ പോയി തുരുത്തിയിൽ വെള്ളം നിറച്ചു ബാലനെ കുടിപ്പിച്ചു. ദൈവം ബാലനോടു കൂടെയുണ്ടായിരുന്നു. അവൻ വളർന്നു. അവൻ പാരാൻ മരുഭൂമിയിൽ പാർത്തു. അവൻ അസ്ത്രവിദ്യ അഭ്യസിച്ചു. അവന്റെ അമ്മ മിസ്രേം ദേശത്തുനിന്ന് അവന് ഒരു ഭാര്യയെ കൊണ്ടുവന്നു. (ഉല്പത്തി. 21:17-21). അപ്പോസ്തോലനായ പൗലോസ് ഗലാത്യ ലേഖനം 4.21-31-ൽ ദാസിയുടെ മകനെയും വാഗ്ദത്തമകനെയും എങ്ങനെ കാണുന്നു എന്ന് വിശദമാക്കുന്നു. ഹാഗാർ എന്നതു അറബി ദേശത്തു സീനായ് മലയെ കുറിക്കുന്നു. അത് ഇപ്പോഴത്തെ യരുശലേമിനോടു ഒത്ത് അടിമയിൽ ഇരിക്കുന്നു. മീതെയുള്ള യരുശലേമോ സ്വാതന്ത്ര്യയാകുന്നു. ഹാഗാറിന്റെ കഥയിൽ നിന്നും നമുക്ക് പഠിക്കുവാനുള്ള പാഠം ഇതാണ്. മറ്റുള്ളവർ നമ്മെ ദുരുപയോഗം ചെയ്യുകയും ഉപേക്ഷിക്കുകയും ചെയ്താലും ദൈവം നമ്മെ ഉപേക്ഷിക്കുകയില്ല. ദൈവത്തിന് നമ്മുടെ ജീവിതത്തെക്കുറിച്ച് ഒരു പ്ലാനും പദ്ധതിയുമുണ്ട്. അടിച്ചമർത്തപ്പെടുമ്പോഴും ദൈവത്തിന് സ്തുതികരേറ്റുക. ദൈവം നമ്മെ കാണുന്നു. നമ്മുടെ ഭാരങ്ങളെ വഹിക്കുന്നു. അവൻ എന്നും വിശ്വസ്തനാണ്. ഹാഗാറിന്റെ ബുദ്ധി, ധൈര്യം, ധർമ്മനിഷ്ഠയുള്ള ജീവിതം നമുക്ക് മാതൃകയാക്കാവുന്നതാണ്. ○

# വ്യത്യസ്തതയെ അംഗീകരിക്കുക

മനഃപൂർവ്വം

32

ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

മകന് 32 വയസ്സായി. നല്ല വിദ്യാഭ്യാസ യോഗ്യതയുണ്ട് അന്താരാഷ്ട്ര ധനകാര്യ സ്ഥാപനത്തിൽ മികച്ച ജോലിയുണ്ട്. നാട്ടിൽ തരക്കേടില്ലാത്ത കുടുംബപശ്ചാത്തലവും ഉണ്ട്. കാണാൻ നല്ല യോഗ്യനുമാണ്. ദുസ്വാഭാവങ്ങൾ തീരെയില്ല. ധാരാളം വിവാഹാലോചനകൾ വരുന്നുണ്ട് ഒന്നിനും അവൻ അടുക്കുന്നില്ല. വിവാഹം വേണ്ട എന്ന നിലപാടിലാണ് അവൻ. രണ്ട് പെൺമക്കൾക്ക് ശേഷം പ്രാർത്ഥനയും നേർച്ചയുമൊക്കെ കഴിച്ചാണ് ഒരു ആൺകുഞ്ഞ് ഉണ്ടായത്. അവനിൽ കൂടെയല്ലേ ഈ കുടുംബം നിലനിൽക്കേണ്ടത്." പ്രായം എഴുപതിനോടടുത്ത് നിൽക്കുന്ന ഒരു പിതാവിന്റെ ആവശ്യമാണ്, ഈ വ്യക്തിക്ക് വേണ്ട കൗൺസലിംഗ് കൊടുത്ത് വിവാഹത്തിന് സമ്മതിപ്പിക്കണം എന്ന്.

"ഞാൻ നാട്ടിൽ വരാത്തതു തന്നെ വിവാഹം കഴിപ്പിക്കാൻ വീട്ടുകാരും ബന്ധുക്കളും ഒക്കെ ചേർന്ന് നടത്തുന്ന ഈ നിർബന്ധവും ഉപദേശങ്ങളും സഹിക്കാൻ പറ്റാഞ്ഞിട്ടാണ്" ഇതായിരുന്നു മകന്റെ ആദ്യത്തെ പ്രതികരണം. അധികമൊന്നും വളച്ചു കെട്ടില്ലാതെ അദ്ദേഹം കാര്യം തുറന്നു പറഞ്ഞു "എനിക്കു ഒരു സ്ത്രീയെ ഭാര്യയായി സങ്കല്പിക്കാനെ പറ്റുന്നില്ല. എനിക്ക് മാനസികമായും ശാരീരികമായും അടുപ്പം തോന്നുന്നത് പുരുഷന്മാരോടാണ്. എന്റെ യൗവ്വനകാലത്ത് ഞാൻ കുമ്പസാരിച്ചപ്പോൾ ഇക്കാര്യം അച്ചനോട് പറഞ്ഞു. അത് വലിയ പാപമാണെന്ന് അച്ചൻ പറഞ്ഞു. ഈ ചിന്ത മാറ്റിത്തരാൻ അനുതപിച്ച് പ്രാർത്ഥിക്കാനൊക്കെ അച്ചൻ ഉപദേശിച്ചു. എത്ര ശ്രമിച്ചിട്ടും എന്റെ ഈ പ്രകൃതം മാറ്റാൻ എനിക്ക് സാധിച്ചില്ല. ഇപ്പോഴും സാധിക്കുന്നില്ല. അതുകൊണ്ട് ഇപ്പോൾ കുമ്പസാരം നിർത്തി. പള്ളിയിൽ പോകും വല്ലപ്പോഴുമൊക്കയേ ഉള്ളൂ. കേരളത്തിന് പുറത്ത് പോയി പഠിക്കുകയും ജോലി ചെയ്യുകയും ഒക്കെ ചെയ്തപ്പോൾ ഇത് എന്റെ മാത്രം പ്രശ്നമല്ല. ഇതേ രീതിയിൽ ചിന്തിക്കുകയും അനുഭവപ്പെടുകയും ഒക്കെ ചെയ്യുന്ന അനേകർ ഉണ്ടെന്ന് മനസ്സിലാക്കി. ഇത് ഒരു രോഗമോ, പാപമോ അല്ലെന്നും ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. ഇത് അപ്പനോടും അമ്മയോടും സഹോദരങ്ങളോടും ഒക്കെ ഇന്ന് പറയാൻ എനിക്ക് ഭയമാണ്. അക്കാര്യത്തിൽ ഡോക്ടർ എന്നെ സഹായിക്കണം."

ഈ അടുത്തകാലം വരെ Homo sexuality അഥവാ സ്വർഗ്ഗാനുരാഗം എന്ന അവസ്ഥയെ മാനസിക രോഗമായി കണ്ട് ചികിൽസിച്ചിരുന്നു. പക്ഷേ ജീവശാസ്ത്രത്തിന്റെയും മനോവിജ്ഞാനീയത്തിന്റെയും പുതിയ കാഴ്ചപ്പാടുകൾ അനുസരിച്ച് ഒരു പുരുഷന് പുരുഷനോടോ, സ്ത്രീക്ക് സ്ത്രീയോടോ തോന്നുന്ന അനുരാഗവും ലൈംഗിക താൽപര്യവും രോഗമല്ല, അതുകൊണ്ടുതന്നെ അതിന് ചികിത്സയും ആവശ്യമില്ല. മാത്രവുമല്ല, ഒരു വ്യക്തിയുടെ sexual orientation മാറ്റാൻവേണ്ടി ഏതെങ്കിലും ചികിത്സയ്ക്ക് തുനിഞ്ഞാൽ അത് മെഡിക്കൽ എത്തിക്സിന് വിരുദ്ധവുമാണ്. സ്വവർഗ്ഗാനുരാഗം എന്ന പ്രശ്നത്തെ ശാസ്ത്രം സമീപിക്കുന്നത് വളരെ ലളിതമായിട്ടാണ് അത് സ്വാഭാവികമാണ്, അതിനെ അംഗീകരിക്കുക, മനസ്സിനിണങ്ങുന്ന വ്യക്തിയെ ലിംഗഭേദമില്ലാതെ ജീവിത പങ്കാളിയായി സ്വീകരിച്ച് സന്തോഷമായി ജീവിക്കുക. പക്ഷേ കുടുംബത്തിനും, സഭയ്ക്കും, സമൂഹത്തിനുമൊന്നും ഈ പ്രശ്നത്തെ ഇത്ര നിസ്സാരമായി സമീപിക്കുവാൻ സാധിക്കില്ല പ്രത്യുൽപാദനം എന്ന അടിസ്ഥാനം ഇതിൽ നഷ്ടമാകുന്നു, ധാർമ്മിക സദാചാര നിയമങ്ങളെ ഇത് ലംഘിക്കുന്നു, എന്നിങ്ങനെയുള്ള സങ്കീർത്തനങ്ങൾക്ക് ലളിതമായ ശാസ്ത്രീയ സമീപനം മറുപടി നൽകുന്നില്ല. നിയമത്തിന്റെ വഴി മുമ്പോട്ടാണ് സ്വർഗ്ഗാനുരാഗം കുറ്റകരമല്ല എന്ന് സുപ്രീംകോടതി വ്യക്തമാക്കി കഴിഞ്ഞു. സ്വവർഗ്ഗവിവാഹം അനുവദനീയമാണോ എന്ന് കോടതി ഗൗരവമായി പരിഗണിച്ചുകൊണ്ടുമിരിക്കുന്നു.

സഭയ്ക്ക് ഈ വിഷയത്തിൽ വ്യക്തമായ നിലപാട് ഉണ്ടാകേണ്ടിയിരിക്കുന്നു. സ്വവർഗ്ഗാനുരാഗിയാണ് എന്ന രഹസ്യം ഒളിപ്പിച്ചു വെയ്ക്കാനായി മാത്രം പൗരോഹിത്യ ബ്രഹ്മചര്യത്തിലേക്ക് കടന്നുവരാനും, പിന്നീട് അത് വലിയ അപവാദമായി മാറാനുമുള്ള സാധ്യതകൾ ഇല്ലാതാവണം. തന്റെ "സെക്ഷ്വൽ ഓറിയന്റേഷൻ" ഏതാണെന്നു തിരിച്ചറിയുന്നതിൽ ആശയക്കുഴപ്പത്തിൽ നിൽക്കുന്ന കൗമാരപ്രായക്കാരോട് "പാപമാണ്, തെറ്റാണ്" എന്നിങ്ങനെയുള്ള ശാസനകൾക്ക് പകരം ശരിയായ അറിവുകൾ പറഞ്ഞുകൊടുക്കാനുള്ള സംവിധാനമുണ്ടാകണം. സ്വവർഗ്ഗാനുരാഗത്തിന്റെ പേരിൽ സഭാ സേവനത്തിൽ നിന്നോ ആത്മീയ വേദികളിൽ നിന്നോ ആളുകളെ മാറ്റി നിർത്തേണ്ടതുണ്ടോ എന്ന് ചിന്തിക്കണം സ്വവർഗ്ഗ ബന്ധത്തിൽ മാത്രം താൽപര്യമുള്ള വ്യക്തികളെ കുടുംബാഭിമാനത്തിന്റെ പേരിൽ വിവാഹിതരാകാൻ പ്രേരിപ്പിക്കരുത്.

ആവേശപൂർവ്വം പ്രോത്സാഹിപ്പിക്കേണ്ടതല്ല, പക്ഷേ സഹിഷ്ണുതയോടെ കാണുകയും ഉൾക്കൊള്ളുകയും ചെയ്യേണ്ടതാണ് സ്വവർഗ്ഗാനുരാഗികളുടെ പ്രശ്നം. സമൂഹത്തിന്റെ നിയമങ്ങൾക്ക് അനുരൂപരായവരെ മാത്രം ചേർത്തു നിർത്തിയ കർത്താവല്ലല്ലോ നമ്മുടെ നാഥൻ!



**വിശുദ്ധ സ്ലീബാ...**
15-ാം പേജിൽ നിന്നും...

ന്റെയും നാഥനും നീതിയിൻ സൂര്യനുമായ മശിഹാതമ്പുരാൻ വാഹനമേറി വരുന്നത്. ഈ അന്ധകാരത്തിന്റെയും മരണത്തിന്റെയും താഴ്‌വരയിലേക്കു അസ്തമനം ഇല്ലാത്ത നീതിയിൻ സൂര്യനായ ക്രിസ്തു ഇറങ്ങി വന്നതു പാപം മൂലം അന്ധകാരത്തിന്റെയും മരണത്തിന്റെയും താഴ്‌വരയിലേക്കു വലിച്ചെറിയപ്പെട്ട മനുഷ്യകുലത്തെ നിത്യജീവന്റെ അസ്തമിക്കാത്ത വെളിച്ചത്തിലേക്കു കൈപിടിച്ച് ഉയർത്താനാണ്.

ആ രക്ഷാപദ്ധതിയിലേക്കു കർത്താവു എഴുന്നള്ളുന്നത് വാഹനമേറിയാണ് എന്നതത്രേ ഇവിടെ ശ്രദ്ധാർഹമായ വസ്തുത അവിടെ വാഹനം എന്നു പറഞ്ഞിരിക്കുന്നത് കുരിശിനെയാണ്. കുരിശു മരണത്തിലൂടെയാണല്ലോ ക്രിസ്തു മനുഷ്യകുലത്തിനു രക്ഷ നൽകിയത്. അവിടെ വാഹനം കുരിശിന്റെ ദൃഷ്ടാന്തം ആണ്.

ഇതെല്ലാം നമ്മെ പഠിപ്പിക്കുന്നത് കുരിശിലൂടെയാണു മനുഷ്യകുലത്തിനു രക്ഷ ലഭിച്ചത് എന്ന സത്യമാണ്. ദു:ഖവെള്ളിയാഴ്ച ശുശ്രൂഷയിൽ കബറടക്കത്തിനു മുമ്പു സ്ലീബായെ ചുംബിക്കുമ്പോൾ ഈ സത്യം നാം ചൊല്ലുന്നു. ഞങ്ങളുടെ ആത്മത്തിനു ഇതിനാലെ രക്ഷയുണ്ടായി എന്ന സ്ലീബായെ ഞങ്ങൾ നമിക്കുന്നു. എന്നാൽ തുടർന്നു അപേക്ഷിക്കുന്നതു മശിഹാതമ്പുരാനോടാണു. നാം തുടർന്നു പറയുന്നു. മശിഹാതമ്പുരാനെ നീ എഴുന്നെള്ളി വരുമ്പോൾ ഞങ്ങളെയും ഓർത്തു കൊള്ളണമെന്നു കള്ളനോടു കൂടെ ഞങ്ങളും ചൊല്ലുന്നു. ഇതു മറ്റൊരു വലിയ സത്യത്തിലേക്കാണു വിരൽ ചൂണ്ടുന്നത്. കർത്താവില്ലാതെ കുരിശില്ല എന്നതാണ്. ക്രിസ്തുവിനെ ഞാൻ സ്വീകരിക്കുമ്പോൾ കുരിശിനെയും കൂടെയാണു സ്വീകരിക്കുന്നത്. ക്രിസ്തുവിന്റെ സജീവസാന്നിധ്യമാണു കുരിശു എപ്പോഴും നമുക്കു പകർന്നു നൽകുന്നത്. അതുകൊണ്ടാണു വി.ത്രോണോസിലും നമസ്കാരമേശയിലും ദേവാലയത്തിന്റെ മുകളിലും എല്ലാം നാം കുരിശു സ്ഥാപിച്ചിരിക്കുന്നത്. ആ കുരിശിനെ നമ്മുടെ ഹൃദയഫലകത്തിൽ അടയാളപ്പെടുത്തി നമ്മുടെ ഈ പരദേശപ്രയാണം സഫലമാക്കുവാൻ ഈ ചിന്തകൾ ഉപകരിക്കട്ടെ എന്നു ആശംസിക്കുന്നു. ○

5




# മദ്ധ്യവേനൽ

വളരെ നൊസ്റ്റാൾജിക് ആയ ഒരു പദമാണ് മദ്ധ്യവേനൽ എന്നത്. പ്രത്യേകിച്ച് അറുപതുവയസ്സിനു മുകളിലുള്ളവർക്ക്. അന്നൊക്കെ വല്യപ്പച്ചനും വല്യമ്മച്ചിയും കസിൻസും ഒക്കെ വീടുകളിൽ ഉണ്ടായിരുന്നു.

'എന്റെ കൊച്ചുവീട് സ്നേഹമുള്ളവീട് അമ്മയുള്ള അച്ഛനുള്ള അനിയനുള്ള വീട്.

പാട്ടുപാടിത്തന്നിടും എന്റെ പൊന്നു മുത്തച്ഛൻ നൂറു നൂറു കഥപറയും ഞങ്ങളുടെ മുത്തശ്ശി.

എന്റെ കൊച്ചുവീട് സ്നേഹമുള്ള വീട് ഒരുമയോടെ ഞങ്ങളെല്ലാം പാർത്തിടുന്ന വീട്'

ഒന്നാം ക്ലാസ്സിലെ ഈ കവിതപോലെ മനോഹരമായിരുന്നു ഞങ്ങളുടെ കുട്ടിക്കാലവും.....

ട്യൂഷന്റെയോ എൻട്രൻസ് കോച്ചിങ്ങിന്റെയോ ചിന്തകൾ അലട്ടാത്ത ഒരു കാലമായിരുന്നു അത്. പരീക്ഷ കഴിഞ്ഞാൽ പുസ്തകം അടയ്ക്കും. പിന്നെ കളി, കളിമാത്രം. അല്ലെങ്കിൽ അമ്മ വീട്ടിലേക്കൊരു യാത്ര. പല വീടുകളിൽ നിന്നെത്തുന്ന കസിൻസ് കുട്ടികൾ നിലത്ത് പായ വിരിച്ചിരുന്ന് ഇലയിൽ ഊണ് കഴിക്കും. പരസ്പരം പരിചയപ്പെടാനുള്ള കാലം കൂടിയാണത്. കൃത്യ സമയങ്ങളിൽ പ്രാർത്ഥന, കാറ്റടിക്കുമ്പോൾ ഓടി നടന്ന് മത്സരിച്ച് മാമ്പഴം പെറുക്കിക്കൂട്ടുക, കോഴിക്കൂട്ടിൽ നിന്നും മുട്ട ശേഖരിക്കുക, ചൂണ്ടയിട്ട് മീൻ പിടിക്കുക, ഊഞ്ഞാലാടുക, ചാമ്പക്ക, പേരക്ക, മൾബറിപ്പഴം ഒക്കെ ആവശ്യാനുസരണം പറിച്ച് ആഹരിക്കുക...എന്നിങ്ങനെ രണ്ടുമാസം എത്ര പെട്ടെന്നാണോടിപ്പോവുക!

'ഒരുവട്ടം കൂടിയെന്നോർമ്മകൾ മേയുന്ന തിരുമുറ്റത്തെത്തുവാൻ മോഹം, തിരുമുറ്റത്തൊരു കോണിൽ നിൽക്കുന്നൊരാ നെല്ലിമരമൊന്നുലുത്തുവാൻ മോഹം' എന്നു കവിപാടിയതെത്ര സത്യം!

മൂന്ന് ഓസ്കാറും മൂന്ന് ഗോൾഡൻ ഗ്ലോബും അടക്കം ഒമ്പത് അവാർഡുകൾ വാരിക്കൂട്ടിയ അമേരിക്കൻ ചലച്ചിത്രമാണ് On Golden Pond (1981). പീറ്റർ ഫോണ്ടാ എന്ന തലനരച്ച നടനും ജെയിൻഫോണ്ടാ എന്ന തന്റെ സ്വന്തമകളും, കാതറിൻ ഹെപ്ബേണും മത്സരിച്ച് അഭിനയിച്ച ചിത്രം. വൻ നഗരത്തിൽ പഠിക്കുന്ന പതിനഞ്ചുകാരൻ കൊച്ചുമകൻ ഒരവധിക്കാലം ചിലവഴിക്കുവാൻ വല്യപ്പച്ചന്റെയും വല്യമ്മച്ചിയുടെയും ഗ്രാമീണ വസതിയിൽ വരാൻ നിർബന്ധിതനാകുന്നു. തടാകക്കരയിലാണാ കൊച്ചുവീട്. നഗരത്തിലെ സ്കൂളിൽ വച്ച് പെൺകുട്ടികളുടെ പിറകെ നടക്കലായിരുന്നു അവന്റെ പ്രീയ വിനോദം. സുവർണ്ണ തടാകക്കരയിൽ വല്യപ്പച്ചൻ വളരെ ക്ഷമയോടെ അവനെ മീൻപിടിത്തം, ബോട്ടിങ്ങ്, നീന്തൽ, ഡൈവിങ്ങ്, പാചകം ഒക്കെ പഠിപ്പിച്ചെടുക്കുന്നു. വല്യമ്മച്ചിയുടെ വാത്സല്യം കൂടെ ആയപ്പോൾ അവന്റെ പഴയ വികൃതികളൊക്കെ പാടേ മാറുന്നു. സ്നേഹം പങ്കുവെക്കുക, മുതിർന്നവരെ ബഹുമാനിക്കുക, വീട്ടിലെ ഭക്ഷണം ഇഷ്ടപ്പെടുക, ഒക്കെ ക്രമേണ ശീലമാകുന്നു. ചുരുക്കി പറഞ്ഞാൽ Golden Pond -ലെ ആ അവധിക്കാലം അവനെ ഒരു തിളക്കമാർന്ന വ്യക്തിത്വത്തിന് ഉടമയാക്കി മാറ്റുന്നു. വീണ്ടും വരും എന്നു പറഞ്ഞാണവൻ തിരികെ പോകുന്നത്!! തലമുറകൾ തമ്മിലുള്ള ഇഴയടുപ്പം നഷ്ടപ്പെടാതെ കൊണ്ടുപോകുന്നത് മാനസിക പിരിമുറുക്കങ്ങൾ അയഞ്ഞു കിട്ടാൻ നല്ല മാർഗ്ഗം തന്നെയാണ്.

ഇന്നത്തെ കുട്ടികളെ അവധിക്കാലത്തെങ്കിലും സോഷ്യൽ മീഡിയായിൽ നിന്നും അടർത്തി മാറ്റി പ്രകൃതിയുമായി അടുപ്പിക്കേണ്ടതുണ്ട്. യാത്ര പോകുന്ന കുടുംബങ്ങളുടെ എണ്ണം ക്രമാതീതമായി വർധിച്ചിട്ടുണ്ട് എന്നതാശ്വാസം തന്നെ. പക്ഷെ കൂടെ കൊണ്ടു പോകുന്ന കുട്ടികളുടെ ബൗദ്ധികവും ശാരീരികവും മാനസികവുമായ വളർച്ചയ്ക്കും, ഉല്ലാസത്തിനും ഉതകുന്ന തരത്തിലുള്ള യാത്രകളാവണം നടത്തുന്നത്. അവിടെയും മൊബൈലും കൊണ്ട് മാറിയിരിക്കുവാൻ ഇടയാക്കരുത്.

പ്രകൃതിയോട് ചേർന്നും അതിനെ ശുശ്രൂഷിച്ചും ജീവിക്കുവാനാണ് ആദിയിൽ ദൈവം മനുഷ്യനെ സൃഷ്ടിച്ചത് (ഉല്പ. 2:15). നസ്രേത്ത് എന്ന കൊച്ചുഗ്രാമത്തിൽ അപ്പനും അമ്മയുമൊത്ത് ജീവിച്ച ഒരു കുട്ടിക്കാലം യേശുക്രിസ്തുവിനും ഉണ്ടായിരുന്നു. 'ബാലൻ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്കുക; അവൻ വൃദ്ധനായാലും അതു വിട്ടുമാറുകയില്ല' എന്ന് സദൃശവാക്യം 22:6 നമ്മോടുപദേശിക്കുന്നു.

തന്റെ പരസ്യശുശ്രൂഷയിലുടനീളം സുനഗോഗിൽ പഠിപ്പിച്ച്, ജീവകാരുണ്യ പ്രവർത്തനങ്ങൾ ചെയ്ത് ക്രിസ്തു ചുറ്റി സഞ്ചരിച്ചു. എന്നാൽ രാത്രികാലങ്ങളിൽ സ്വർഗ്ഗസ്ഥനായ തന്റെ പിതാവിനോട് സംഭാഷിക്കുവാൻ താൻ സമയം നീക്കിവച്ചു. തന്റെ ഉപമകളിലൊക്കെ പൂക്കളും പറവകളും കൃഷിയും വിത്തും ആടുമാടുകളും കുടുംബജീവിതവും ന്യായപ്രമാണ സത്യങ്ങളും സ്വർഗ്ഗരാജ്യവും നിറച്ചുവച്ച ക്രിസ്തു തികഞ്ഞ പ്രകൃതി സ്നേഹിയായിരുന്നു. സഹജീവികൾക്കു മാതൃക. അവനാകട്ടെ നമ്മുടെ കുട്ടികളുടെ ഹീറോ.

ഗൃഹാതുരത്വം തുളുമ്പുന്ന ഒരു മദ്ധ്യവേനൽക്കാലം ആശംസിച്ചുകൊണ്ട്.....

ഡോ. (പ്രൊഫ.) കെ.പി. ജോയി

# യേശുക്രിസ്തു എന്ന ഇക്കോളജിസ്റ്റ്

അഖിലാണ്ഡത്തിന്റെ തന്നെ സ്രഷ്ടാവും രക്ഷിതാവുമായ ദൈവപുത്രനെ "ഇക്കോളജിസ്റ്റ്" എന്നഭിസംബോധന ചെയ്യുന്നത് ഉദാത്തമായ ദൈവവൈജ്ഞാനീയത്തിൽ നിന്നും അതിവാസ വിജ്ഞാനീയത്തിലേക്കുള്ള തരംതാഴ്ത്തൽ കാലത്തിനു ചേരാത്തതും അന്തഃക്കരണത്തിൽ ആലോരസം ഉണ്ടാക്കുന്ന പദപ്രയോഗമായും ചിലർക്കെങ്കിലും തോന്നാം. പക്ഷേ ആസന്നമായിരിക്കുന്ന പാരിസ്ഥിതിക ദുരന്തത്തെക്കുറിച്ചുള്ള ഉത്കണ്ഠ ലോകത്താകമാനം അതിശീഘ്രം വ്യാപിച്ചുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ യേശുക്രിസ്തുവിന്റെ ജീവിതവും സുവിശേഷവും പ്രകൃതിയുടേയും, അതുൾകൊള്ളുന്ന സർവ്വചരാചരങ്ങളുടെയും ആരോഗ്യകരമായ നിലനില്പിനെ എത്രമാത്രം സഹായിക്കുമെന്ന് പരിശോധിക്കുന്നത് ആശ്വാസകരമായിരിക്കും. ഈശ്വര സൃഷ്ടിയോടുള്ള മനുഷ്യന്റെ ബന്ധവും കടപ്പാടും എത്രമാത്രം സുദൃഢവും ഉത്തരവാദിത്വമുള്ളതും ആയിരിക്കണമെന്നതിനുള്ള തിരിലേയ്ക്ക് വെളിച്ചം വീശുവാൻ യേശുക്രിസ്തുവിന്റെ ജീവിതത്തെ അടിസ്ഥാനമാക്കി വിശാലമായ ഇക്കോളജിക്കൽ സംവേദനക്ഷമത ഉണ്ടായേ തീരൂ.

യേശുക്രിസ്തുവിന്റെ ജീവിതശൈലിയിലുടെയും ഉപദേശങ്ങളിലൂടെയും പ്രകടമായ പാരിസ്ഥിതികദർശനം, അമിതഉപഭോക്തൃ തൃഷ്ണയിലൂടെയും ചൂക്ഷണത്തിലൂടെയും കാലാകാലങ്ങളിലായി മനുഷ്യൻ മുറിവേൽപിച്ച ഈ ഭുമിയെ ശുശ്രൂഷിക്കാൻ നമ്മെ ആഹ്വാനം ചെയ്യുന്നു. ഈ ശുശ്രൂഷയിൽ പങ്കെടുക്കുവാനാണ് ഈ

വർഷത്തെ ലോകപരിസ്ഥിതിദിനമായ ജൂൺ 5ന് 'പ്ലാസ്റ്റിക്ക് മലിനീകരണത്തിന് പരിഹാരം' (Solutions to Plastic Pollution) എന്ന മുഖ്യ വിഷയവുമായി യുണൈറ്റഡ് നേഷൻസ് എൻവയോൺമെന്റ് പ്രോഗ്രാം (UNEP) നമ്മെ ആഹ്വാനം ചെയ്യുന്നത്.

'പ്രകൃതി' എന്ന വാക്ക് യേശുക്രിസ്തുവിന്റെ ധർമ്മോപദേശത്തിൽ പ്രയോഗിച്ചിട്ടില്ല എന്നത് ശ്രദ്ധേയമാണ്. സ്രഷ്ടാവ് എന്ന സംജ്ഞപോലും വളരെ വിരളമായേ ഉപയോഗിച്ചിട്ടുള്ളൂ. പക്ഷേ സൃഷ്ടിയിലെ ദൈവസാന്നിദ്ധ്യത്തെകുറിച്ചുള്ള സൂക്ഷ്മസംവേദനവും ഹരിതഭാവുകത്വവും ഏതൊരു പഠിതാവിനും കണ്ടില്ലെന്നു നടിക്കാനാവില്ല. പ്രകൃതി യേശുക്രിസ്തുവിനെ സംബന്ധിച്ചിടത്തോളം 'ആശ്വാസത്തോടെ എല്ലാം ഉണ്ടാകുന്നു' (സങ്കീ: 104) ദൈവത്തിന്റെ മഹത്വത്തെ പ്രഘോഷിപ്പിക്കുകയും കൈവേലയെ പ്രസിദ്ധമാക്കുകയും ചെയ്യുന്ന ആദ്ധ്യാത്മികതലത്തിന്റെ ഭാഗമാണ്. "അവൻ കാറ്റുകളെ തന്റെ ദൂതന്മാരും അഗ്നിജ്വാലകളെ തന്റെ ശുശ്രൂഷകന്മാരും ആകുന്നു" (സങ്കീ: 104 : 4-5) ഈ ആശയസംഹിതയിൽ ഒരു സൗന്ദര്യശാസ്ത്രം അന്തർലീനമായിട്ടുണ്ട്. പ്രകാശത്തെ ധരിക്കുകയും, കാറ്റിൻ ചിറകിൽ സഞ്ചരിക്കുകയും ചെയ്യുന്ന ദൈവത്തെയാണ് യേശുക്രിസ്തു പ്രതിനിധീകരിക്കുന്നത്.'തന്റെ ഏകജാതനായ പുത്രനെ ഭൂമിയിലേക്കയയ്ക്കുവാൻ തക്കവണ്ണം അവൻ ലോകത്തെ സ്നേഹിച്ചു എന്ന പ്രഖ്യാപനത്തിലൂടെ മനുഷ്യന്റെ മാത്രം രക്ഷയ്ക്കല്ല ലോകത്തിന്റെ മുഴുവൻ രക്ഷയാണ് യേശുവിലൂടെ ദൈവം സാക്ഷ്യപ്പെടുത്തുന്നത്.'

## മണ്ണിന്റെ പുത്രൻ

മണ്ണും മലയും ചവിട്ടി, പുഴയും നദീതടവും കടൽതിരയും താണ്ടി, മരുഭൂമിയിലും പർവ്വതത്തിലും ജീവിച്ച മണ്ണിന്റെ പുത്രനായ ഒരു മനുഷ്യനായിട്ടാണ് യേശുക്രിസ്തു പിറന്നത് എന്ന സത്യമാണ് വേദപുസ്തകം അവതരിപ്പിച്ചിരിക്കുന്നത്. അതുകൊണ്ടുതന്നെ സസ്യങ്ങളും ജന്തുക്കളും പുഷ്പങ്ങളും പഴങ്ങളും പക്ഷികളും പറവകളും കാലാവസ്ഥയുടെ ഏറ്റകുറച്ചിലുകളും ഒക്കെ ശരിയായി മനസ്സിലാക്കിയിട്ടുള്ള ഒരു സാധാരണക്കാരൻ. പാലസ്ഥീനിലെ മുഴുവൻ പ്രകൃതിയുമായി താദാത്മ്യം പ്രാപിച്ച ഒരു ഉപാസകൻ- യേശുവിന്റെ കുടുംബം,ജനനം മുതൽ മരണം വരെ പാലസ്തീനിലെ മണ്ണും വായുവും വെള്ളവും ജീവജാലങ്ങളും എല്ലാം യേശുവിന്റെ ജീവിതത്തെ സ്വാധീനിച്ചിരിക്കുന്നതായി യേശുവിന്റെ ഉപദേശങ്ങളിലും ഉപമകളിലും പ്രകടമായിരുന്നു. പ്രകൃതിയിലെ എല്ലാ ഘടകങ്ങളുമുൾപ്പെടെ എല്ലാ ജീവജാലങ്ങളിലും ദൈവത്തിന്റെ സാന്നിദ്ധ്യം പ്രകടമാണ്. 'വസ്ത്രം ധരിക്കുന്നതു പോലെ പ്രകാശത്തെ ധരിക്കുകയും മേഘങ്ങളെ തേരാക്കി, കാറ്റിൻ ചിറകിൻമേൽ സഞ്ചരിക്കുന്നു.' ഇന്ന് പ്രകൃതിക്കു മുകളിൽ മറ്റൊരു കൃത്രിമ പ്രകൃതിയുണ്ടാക്കിയാണ് നാം ജീവിക്കുന്നത്. നൂറ്റിനാലാം സങ്കീർത്തനത്തിൽ യഹോവയുടെ (104:1-10) പ്രകൃതിയോടുള്ള താദാത്മ്യം യേശുവിലൂടെ പ്രകടമായി അവതരിച്ചിരിക്കുന്നു.

സകലജീവജാലങ്ങളോടുമുള്ള സ്നേഹപൂർണ്ണമായ കരുതൽ യേശുക്രിസ്തുവിന്റെ സാരോപദേശത്തിലൂടെ ഉടനീളം കാണാം. സങ്കീ: 104:27 "തക്കസമയത്ത് തീൻ കിട്ടേണ്ടതിന് ഇവയൊക്കെയും നിന്നെ കാത്തിരിക്കുന്നു'. എന്ന പ്രകൃതിവിവരണം ശ്രദ്ധേയമാണ്. മത്തായി 6:26 'ആകാശത്തിലെ പറവകളെ നോക്കുവിൻ' എന്ന പ്രകൃതി വിവരം എത്രയോ ഹൃദ്യമാണ്. മത്തായി: 10:29ൽ ഒരു കുരികിൽ പക്ഷിപോലും കർത്താവറിയാതെ നിലത്തു വീഴുകയില്ല എന്നു പറയുമ്പോൾ. തന്റെ ഉപദേശത്തെ സാധൂകരിക്കാൻ വർണ്ണോജ്ജ്വലവും സ്പഷ്ടവുമായ വിവരണങ്ങളാണ് പ്രകൃതിയെക്കുറിച്ച് യേശു നൽകിയിരിക്കുന്നത്.

വി. ലൂക്കോസ് 12:15ലും അതിനെ സാധൂകരിച്ചുകൊണ്ട് ലൂക്കോസ് 12:22-24ലും വി.മത്തായി 6:27 -31 ലും സാമൂഹികനീതിയുടെ മഹാസന്ദേശമാണ് യേശു നൽകുന്ന്. ഇതു തന്നെ മഹാത്മഗാന്ധി പറഞ്ഞു "പ്രകൃതിയിൽ എല്ലാവരുടെയും ആവശ്യത്തിനുള്ളത് ഉണ്ട്, പക്ഷേ അത്യാഗ്രഹത്തിന് ഉള്ളത് ഇല്ല". ധനികനും ദരിദ്രനും യേശു ഇവിടെ മുന്നറിയിപ്പു നൽകുന്നു. ധനികനെ പ്രകൃതി കൊള്ളയടിക്കുന്നതിനും ദരിദ്രനെ ചതിക്കും ഹിംസയും അവയെ സ്വന്തമാക്കാനുള്ള അനീതിക്കും എതിരെ ഔദാര്യവും എല്ലാ ജീവജാലങ്ങൾക്കും ഇവടെയുള്ളതെല്ലാം കരുതുവാനുള്ള ദൈവത്തിന്റെയും സ്വതന്ത്ര്യവും നമുക്കുള്ള ഒരു ക്ഷണവും അതേസമയം വെല്ലുവിളിയുമാണ്. പ്രകൃതിയിലെ സമൃദ്ധമായ വിഭവങ്ങളെ സാമൂഹ്യനീതിയുടെ അടിസ്ഥാനത്തിൽ വിതരണം ചെയ്യുന്നതിനും, ദുഃഖത്തെ അകറ്റുന്നതിനും അതുവഴി സമാധാനവും സഹവർത്തിത്വവുമുള്ളതിനെ സൃഷ്ടിക്കുന്നതിനുള്ള ആഹ്വാനം ആണ് യേശു നൽകിയത്. ആസക്തിയും ആർത്തിയും മൂത്ത മനുഷ്യസമൂഹം പ്രകൃതിയെ ദ്രോഹിക്കാതിരിക്കുന്നതിനുള്ള ആഹ്വാനമാണ് ഞങ്ങൾക്ക് ആവശ്യമുള്ള ആഹാരം നൽകണമേ എന്ന പ്രാർത്ഥന യേശുശിഷ്യന്മാർക്ക് നൽകിയത് .ആകാശത്തിലെ പറവകളെ നോക്കുക,അവ വിതയ്ക്കുന്നില്ല,കൊയ്യുന്നില്ല, കളപുരയിൽ കൂട്ടിവയ്ക്കുന്നില്ല, എങ്കിലും സ്വർഗസ്ഥനായ പിതാവ് അവയെ പോറ്റിപുലർത്തുന്നു.എന്ന സാരോപദേശം യേശു നൽകിയത് ഈ അർത്ഥത്തിലാണ്

## പരിസ്ഥിതി സൗഹൃദത്തിലൂന്നിയ ബാല്യത്തിലെ യേശു

സംഘർഷപൂരിതമായ കാലഘട്ടത്തിലൂടെയാണ് യേശുവിന്റെ ബാല്യകാലം കഴിച്ചത്. യേശു തനിക്കൊരു ഭീഷണിയാകുമെന്ന് ഭയന്ന ഹെരോദാവ് വിദ്വാന്മാരോട് ചോദിച്ചറിഞ്ഞ കാലത്തിനൊത്തവണ്ണം രണ്ടു വയസ്സും താഴെയുള്ള ആൺകുട്ടികളെഒക്കെയും ബത്‌ലേഹേമിലും അതിന്റെ അതിരുകളിലും ആളയച്ചു കൊല്ലിച്ചു. (മത്തായി 2:16-18).

"പൈതൽ വളർന്ന് ജ്ഞാനം നിറഞ്ഞ് ആത്മാവിൽ ബലപ്പെടണം (ലൂക്കോ 2.40). സമാധാനഅന്തരീക്ഷവും സ്നേഹവും സന്തോഷവും ഉണ്ടാകേണ്ട കാലത്തിൽ മുളയിലെ നുള്ളിക്കളയുന്ന പ്രവണത ഇന്നത്തെ സമൂഹത്തിന്റെ പ്രതീകാത്മക സാഹചര്യമാണ്. ഇന്ന് കുട്ടികൾ പോഷകാംശം ലഭിക്കാതെ മലിനീകരിക്കപ്പെട്ട വെള്ളവും കുടിച്ചു വായുവും ശ്വസിച്ചും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ജീവിക്കുന്നു.

പരിസ്ഥിതിനാശത്തിന്റെ ഈ ദൃഷ്ടാന്തം നാം ഇന്നും അനുകരിക്കുന്നതുപോലെ നാം പ്രകൃതിയെ നശിപ്പിക്കുന്നു. നദികളിലും സമുദ്രങ്ങളിലും നാം വിഷം കലർത്തുന്നു. വനം വെട്ടിനശിപ്പിക്കുന്നു. അന്തരീക്ഷം അശുദ്ധമാക്കുന്നു. ആധുനിക സാങ്കേതിക വിദ്യയും അതിരുകവിഞ്ഞ ഉപഭോഗവും കൈകോർത്തുപിടിച്ചുനടക്കുന്ന മഹാദുരന്ത (ചെർണോസിലെ ആണവസംഹാരത്തിന്റെയും ഭോപ്പലിലെ യൂണിയൻ കാർബൈഡിൽ നിന്നും ഉതി

ർത്തുവിട്ട വിഷവാതകത്തിന്റേയും അടുത്തകാലത്ത് ബ്രഹ്മപുരത്ത് കത്തിച്ച മാലിന്യ കൂമ്പാരം പോലെ) പ്രതീകാത്മക സംഹാരപ്രക്രിയകളായാണ് ഹേരോദാവും ഫറവോനും പ്രതിനിധീകരിക്കുന്നത്. ദൈവത്തിന്റെ മഹാ ചൈതന്യം നിറഞ്ഞുനിൽക്കുന്ന പ്രകൃതിയിലെ മനോഹരമായ സൃഷ്ടിയെ നശിപ്പിക്കുകയും മലിനീകരിക്കുകയും ചെയ്യുന്ന ആധുനിക ഏജന്റായിമാറുന്ന ദുഷ്ടവിഗ്രഹങ്ങളാണ്. ആധുനിക ഹേരോദാവും ഫറവോയും അവൻ ഒലിവുമലയിൽ ഇരിക്കുമ്പോൾ ശിഷ്യന്മാർ തനിച്ചു അവന്റെ അടുക്കൽ വന്നു. (മത്തായി.24-3), (മർക്കോസ് 13-3). ഒലിവുമലയിൽവച്ചാണ് ക്രിസ്തു തന്റെ ശിഷ്യന്മാരുമായി തന്റെ മരണം ന്യായവിധി ഉയർത്തെഴുന്നേൽപ്പ്, സ്വർഗ്ഗം, നരകം എന്നിവയെക്കുറിച്ച് സംവാദം നടത്തുന്നത്. ഒലിവുമലയിൽ നിന്നും യേശു തന്നെയാണ് യെരുശലേം കവാടത്തിലേക്ക് തന്റെ രാജകീയമായ എഴുന്നള്ളത്ത് നടത്തുന്നത്.(മത്തായി 21-1) (മർക്കോസ് 11.1)എന്നത് ശ്രദ്ധേയമായ പരിസ്ഥിതിക ദർശനങ്ങളാണ് നമുക്ക് നൽകുന്നത്.

ക്രൂശുമരണത്തിലെ തന്റെ തീവ്രമായ വേദനയിലും പ്രകൃതി അവനെ കൈവിട്ടില്ല. ഭൂമിമാതാവ് അവളുടെ എല്ലാവിധ വൈവിദ്ധ്യത്തോടൊപ്പം മലയും, താഴ്‌വരയും, ചെരിവും, പാറക്കെട്ടും, പൊടിയും, മണ്ണും, മരവും, മനോഹരമായ ഫലങ്ങളാൽ ശോഭിതമായ പച്ചഒലിവുമരങ്ങളും അവന്റെ ദുഃഖത്തിന് സാക്ഷ്യംവഹിച്ചു. മരണസമയത്തും പ്രകൃതി സംഭവങ്ങളും വസ്തുക്കളും അവനെ ആശ്ലേഷിച്ചു. ഭൂമികുലുങ്ങി, പാറകൾ പിളർന്നു, (മത്തായി 27-51) ഇരുട്ടുപരന്നു, (മാക്കോസ് 15-34) (ലൂക്കോസ് 23-44, 45) പ്രകൃതി അവളുടെ ഏറ്റവും പ്രിയപ്പെട്ട പുത്രന്റെ വേർപാടിൽ കണ്ണീർ പൊഴിച്ചു. ദൈവം പ്രകൃതിയുടെ ഈ വേദനയിൽ മൂകനായി കണ്ടുകൊണ്ടിരുന്നില്ല. മരിച്ചവർ ഉയർത്തെഴുന്നേൽക്കും. സൂര്യോദയത്തിന്റെ പശ്ചാത്തലത്താൽ ഉയർത്തെഴുന്നേൽപ്പ് ചിത്രീകരിച്ചിരിക്കുന്നത് എന്നതും ഒരു പുതിയ ഭൂമിയുടെ നാന്ദി കുറിച്ചുകൊണ്ട് യേശുവിന്റെ മരണത്തിലും ഇവിടെ.. ഉയർപ്പിന്റെ രക്ഷാശക്തിമനുഷ്യനുമാത്രമല്ല സകലചരാചരങ്ങൾക്കും അവൻ നൽകുന്നു. നാശത്തിന്റെ കയത്തിലേക്ക് ശീഘ്രം പതിച്ചുകൊണ്ടിരുന്ന ഭൂമിയുടെ നിലനില്പ്പിനും ഇതു പുതിയ അർത്ഥം നൽകുന്നത്.

**പ്രകൃതിയുടെ പുനഃസൃഷ്ടീകരണം**

യേശുവിന്റെ മരണവും ഉയർത്തെഴുന്നേല്പ്പും ഈ പാരിസ്ഥിതിക വീക്ഷണത്തിലൂടെയെ കാണാൻ കഴിയൂ. സ്വർഗ്ഗത്തിൽ നിന്ന് ഭൂമിയിലേയ്ക്കുള്ള ദൈവത്തിന്റെ ഇറങ്ങിവരവായി അല്ല ദൈവാവതാരത്തെ കാണേണ്ടത്, പിന്നെയോ, വർണ്ണാഭവും, വൈവിധ്യവുമായ പ്രകൃതിയിലെ സൃഷ്ടികളിലൂടെയുള്ള സർവ്വസാന്നിധ്യത്തിന്റെ മഹത്വം നിരന്തരമായ"ലോകത്തിന് സ്വയം പ്രത്യക്ഷപ്പെടുത്തലായിട്ടുവേണം യേശുവിലൂടെ വെളിപ്പെടുന്ന ദൈവം, ശുശ്രൂഷകനും പരിരക്ഷകനും സൃഷ്ടിപരവുമായ ഒരു ദൈവമാണ്. മനോഹരവും സർഗ്ഗാത്മക ചൈതന്യവും ഉള്ള ഈ പ്രപഞ്ചത്തിൽ എല്ലായിടത്തും എല്ലാ സമയത്തും നമ്മോടുകൂടിയുണ്ടെന്ന ദിവ്യബോധം പ്രപഞ്ചസൃഷ്ടി യുമായി ഏറ്റവും അടുത്ത ബന്ധപ്പെടുന്ന ഒരു കർമ്മ ക്രിയാത്മകമല്ല മറിച്ച് ഒരു പിതാവിനു കുട്ടിയോടുള്ള ആത്മബന്ധം പോലെ ജീവൻ നൽകുന്നവനോടുള്ള ബന്ധമാണ്.

സമസ്ത സൃഷ്ടികളേയും സ്നേഹത്തിലൂടെ ആലിംഗനം ചെയ്യുന്ന ഒരു ദൈവീക അവതാരമാണ് യേശുവെങ്കിലും അവയെ സൃഷ്ടിക്കാനും പുനസൃഷ്ടിക്കാനും ആരോഗ്യം പുനസ്ഥാപിക്കാനും വീണ്ടെടുക്കാനും ശ്രേഷ്ഠമാക്കാനും കഴിയുന്നവനാണ്. സഹാനുഭൂതിയുടെയും പുതപ്പ് തന്റെ സൃഷ്ടിയിലെ കഷ്ടപ്പെടുന്നവരുടെമേൽ ഇട്ട് അവരെ ആശ്വസിപ്പിക്കുന്നു. തന്റെ സൃഷ്ടിയെ ജലവായു ഭൂമലിനീകരണത്തിന് പ്രതിരോധം ചെയ്യാനും "വെള്ളത്തിന്റെയും വനത്തിന്റെയും ദുരുപയോഗത്തിന്റെ ഫലവുമായുണ്ടാകുന്ന സർവ്വനാശത്തിൽനിന്ന് സംരക്ഷിക്കണമെന്ന ഒരു ക്യാംപയിൻ ആയിരുന്നു.

ഉയർത്തെഴുന്നേൽപ്പിലൂടെ ഈ പ്രപഞ്ചത്തിന്റെ രക്ഷയ്ക്കുവേണ്ടിയുള്ള ദൈവത്തിന്റെ പരമമായ താല്പര്യമാണ് വെളിപ്പെടുന്നത് മനുഷ്യന്റെ ശരീരവും, ഭൗതികവസ്തുക്കളും സസ്യജന്തുവർഗ്ഗങ്ങളും ഈ അഖിലാണ്ഡംതന്നെയും അവയുടെ 'ലൗകീകത'യെ പരിത്യജിച്ച് ഒരു പുതിയ ദൈവീകതയിൽ അഭയം പ്രാപിക്കുകയാണ്. ഭൂമിയും അതുൾക്കൊള്ളുന്ന വൈവിധ്യമാർന്ന ജീവജാലങ്ങളും ഉൾക്കൊള്ളുന്ന പരിശുദ്ധിയേയും ദൈവീകതയേയും ആദരിക്കാനുള്ള ഒരു വിളിയും വെല്ലുവിളിയുമാണ് ഉയർത്തെഴുന്നേറ്റത്. മാത്രമല്ല, ഉയർപ്പ് ആശയില്ലാത്ത തലമുറയ്ക്ക് പ്രത്യാശയുടെ കരുത്ത് നൽകുന്നു. മരണവും വിനാശവും ഒന്നടങ്കം കീഴ്പ്പെടുത്തുന്നു. യേശുവിനു മാത്രമല്ല അവനിൽ വിശ്വസിക്കുന്നവർക്കും സകല സൃഷ്ടികൾക്കും വാഗ്ദാനം ചെയ്യുന്നു

നമ്മുടെ കൺമുന്നിൽ നടക്കുന്ന പാരിസ്ഥിതിക ദുരന്തത്തിന്റെയും നാശത്തിന്റെയും പ്രതലത്തിൽ പ്രത്യാ



യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 33-ാം ഓർമ്മ, (മെയ് 16) കൊരട്ടി സീയോൻ സെമിനാരി.



മാർ ദീവന്നാസിയോസ് III (പുന്നത്ര) മെത്രാപ്പോലീത്തായുടെ 198 ാം ഓർമ്മ (മെയ് 19) കോട്ടയം ചെറിയ പള്ളി



പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായുടെ 9-ാം ഓർമ്മ (മെയ് 26), പത്തനാപുരം ദയറാ



ഔഗേൻ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 16-ാം ഓർമ്മ (ജൂൺ 8), വള്ളിക്കാട്ട് ദയറാ

ശയുടെ കിരണങ്ങൾ പരത്തുന്നു. വിനാശത്തിന്റെ ഏജന്റുമാരായി പ്രവർത്തിക്കുന്ന ഉത്തരവാദിത്വമില്ലാത്ത രാഷ്ട്രീയക്കാരുടെയും വ്യവസായികളുടെയും കുത്തക കളെയും എതിർത്തുതോല്പിക്കാനുള്ള ശക്തിയും ഇതു പ്രധാനം ചെയ്യുന്നു. ഭൂമിയ്ക്ക് ഏറ്റിരിക്കുന്ന മഹാ വ്യാധിയെ ചികിത്സിച്ചുഭേദപ്പെടുത്താൻ പ്രവർത്തനനി രതരായിരിക്കുന്ന പാരിസ്ഥിതിക പ്രസ്ഥാനങ്ങളുമായി സഹകരിച്ച് പ്രവർത്തിക്കുന്നതിനും സ്വയം അർ പ്പിക്കുന്നതിനും ഉയിർപ്പ് നമ്മെ ശാക്തീകരിക്കുന്നു.

**പ്രകൃതിയുടെ സൗന്ദര്യവത്ക്കരണം**

പ്രകൃതിയുടെ പാഠശാലയിൽ പഠിച്ചു വളർന്ന, ഗ്രാമീ ണസൗന്ദര്യം മുറ്റിനിന്ന ബേത്‌ലഹേമിൽ ജനിച്ച്, ന സ്രത്തിൽ വളർന്ന യേശുവിന്റെ ജീവിതശൈലി സുവി ശേഷങ്ങളിലെല്ലാം പ്രകടമായി സൂചിപ്പിക്കുന്നു. പ്രകൃതി യിലെ ഒരു ശുഷ്ക്കാന്തിയുള്ള വിദ്യാർത്ഥിയായിരുന്നു യേശു. ദൈവത്തിന്റെ കൈവേലയിൽ ഭൂമി എത്ര ശ്രേ ഷ്ഠമായിരിക്കുന്നു എന്ന് "അവന്റെ മഹത്വം ഭൂമിക്കും ആകാശത്തിനും മേലെ ഇരിക്കുന്നു" വെന്ന് (148.13 സങ്കീ) മനശക്തി സകലസൃഷ്ടിയോടും യഥാർത്ഥ ബോധത്തോടെ സമീപിച്ചു. യേശു അവയിലെല്ലാം "ദൈവികചേതന" തിരിച്ചറിഞ്ഞു. അതുകൊണ്ടുതന്നെ പ്രകൃതിയിലെ നാനാവിധമായ വസ്തുക്കളും സംഭവങ്ങ ളും ഉദാഹരണങ്ങളായി എടുത്തുകൊണ്ടാണ് ഈ യേശു സുവിശേഷിച്ചത്. യേശുവിന്റെ സൂക്ഷ്മസൃഷ്ടിയായ ഉൾക്കാഴ്ച (സസ്യങ്ങളെയും ജന്തുക്കളെയും കുറിച്ചുള്ള) അവയെ എല്ലാം സന്ദർഭോചിതമായും ഉചിതമായ കൊച്ചുകൊച്ചുകഥകളിലൂടെ ഉപദേശിച്ചു പഠിപ്പിക്കാൻ യേശുവിനു കഴിഞ്ഞു. മനുഷ്യന്റെ ഹൃദയങ്ങളെ മാത്ര മല്ല പ്രകൃതിയുടെ രൗദ്രഭാവത്തെയും നിയന്ത്രിക്കാൻ യേശുവിനു കഴിഞ്ഞു. ഇതാണ് വി. 'മത്തായി 8:24ൽ യാത്രചെയ്ത പേടിച്ചപ്പോൾ കടലിനെയും കാറ്റിനെയും യേശു ശാന്തമാക്കുന്നതു. പ്രകൃതിയിൽ ഒന്നും അപ്രധാ നമല്ല സന്ദേശമാണ് ഇതുവഴി നൽകിയത്. മൂന്നുപതിറ്റാ ണ്ടുകാലം യേശു പ്രകൃതിയുടെ ലാളനയിൽ അജ്ഞാത വാസമാണ് നടത്തിയത്. ദീർഘനാൾ മലകളിലും മരുഭൂ മികളിലും പ്രകൃതിയുമായുള്ള സഹവർത്തിത്വത്തിലൂടെ ആർജ്ജിതമായ അറിവിലൂടെ ധന്യജീവിതം നയിച്ച യേശു പ്രകൃതിയുടെ ഉപാസകനായി മാറുകയായിരുന്നു. (മത്തായി 19: 20)

പ്രകൃതിസംബന്ധമായ ഉപമകൾ

യേശു ജനങ്ങളോട് സംസാരിക്കാൻ പ്രകൃതിവസ്തു ക്കളും സംഭവങ്ങളും ഉപയോഗിച്ചുള്ള ഉപമകളിലൂടെയാ യിരുന്നു.

മഴയും സൂര്യനും (മത്തായി 5.46)
പാറയും മണലും (മത്തായി 7.26)
മുന്തിരിപഴവും അത്തിപ്പഴവും (മത്തായി 7.16)
മുള്ളും ഞെരിഞ്ഞിലും (മത്തായി 7.16)
പുഴുവും ഇരുമ്പും (മത്തായി 7 19)
കുരുകിൽപക്ഷിയും (മത്തായി 10.29)
കഴുകനും (മത്തായി 24.28)
മിന്നലും (മത്തായി 24.27)
വയലും താമരയും പുല്ലും (മത്തായി 6.28-30)
ഇടയന്മാരും ചെമ്മരിയാടും കോലാടും (മത്തായി 25.32)
തെക്കൻകാറ്റും അത്യുഷ്ണവും (ലൂക്കോസ് 12.55)
ഭൂമിയും ആകാശവും (ലൂക്കോസ് 12.56)
മേഘവും പെരുമഴയും (ലൂക്കോസ് 12.54)
കാളയും കഴുതയും ഒട്ടകവും (ലൂക്കോസ് 13.15)
നായ്ക്കളും (ലൂക്കോസ് 16.21)
മത്സ്യവും പാമ്പും തേളും (ലൂക്കോസ് 11.11)
പറവകളും വിത്തും മുള്ളും (മാർക്കോസ് 4.2 8)

അങ്ങനെ പ്രകൃതിയിലെ വൈവിധ്യമാർന്ന വേഷഭൂ ഷാദികൾകൊണ്ട് അലംകൃതമായ എല്ലാവസ്തുക്കളും സംഭവങ്ങളും യേശുവിന്റെ അധ്യാപനത്തിൽ പ്രധാന ഉദാ ഹരണങ്ങളായി എടുത്ത പ്രകൃതിസാഹോദര്യവും ഗ്രാ മീണ സൗന്ദര്യവും സൂക്ഷ്മസംവേദനശക്തിയും ഒത്തു ചേർന്ന് അനലംകൃതമായ ജ്ഞാനപ്രകാശനം ആയി രിക്കുന്നു. സ്വർഗരാജ്യം കടുകുമണിക്ക് തുല്ല്യമാണെന്ന് പ റഞ്ഞപ്പോൾ വിത്തുകളിൽ ഏറ്റവും ചെറിയ കടുകുമണി വലിയചെടിയായി വളരുന്നതിലെ സൗന്ദര്യശാസ്ത്രം ശ്രദ്ധേയമാണ്.നിങ്ങൾ ലോകത്തിന്റെ ഉപ്പാണെന്നും വെളി ച്ചമാണെന്നുമുള്ള യേശുവിന്റെ ഉപദേശം പ്രകൃതിസംബ ന്ധിയാണ്. കാണാതായ ആടിന്റെ ഉപമപ്രത്യേകം പ്രാധാ ന്യം അർഹിക്കുന്നു.ചെറിയവരിൽ ഒരുവൻപോലും നശി ച്ചുപോകുന്നത് സ്വർഗസ്ഥനായ പിതാവിന്റെ ഇഷ്ടമല്ല എന്ന സന്ദേശം സർവ്വജനത്തിനുമുള്ള കരുതലും സ്നേഹ പ്രകടനവുമാണ്.

വിതയും പറവയും പാറയും ചൂടും സൂര്യനും മുള്ളും ഒക്കെ വളരെ ഭംഗിയായി ഒരു ചിത്രകാരനെപ്പോലെ പ്ര കൃതിയിലെ ക്യാൻവാസിൽ വരച്ചുവയ്ക്കുന്നു. മനുഷ്യന്റെ മനസ്സിലും ഹൃദയത്തിലും ഈ വസ്തുക്കളും സംഭവങ്ങ ളും സൃഷ്ടിക്കുന്ന പാരിസ്ഥിതിക തരംഗങ്ങൾ ശ്രദ്ധേയമാ ണ്. മുള്ളിലടിയിൽവീണ് ഞെരിഞ്ഞിലിലാകുന്നതു പോലെയും വഴിയരുകിൽ വീണ് പറവകളെ തിന്നുകളയു ന്നതുപോലെയോ ജീവജാലങ്ങളോട് ശത്രുതയായി രിക്കുകയോ അവയെ എതിർക്കുകയോ ചെയ്യരുതെന്ന് സൂക്ഷ്മമാർഗ്ഗദർശനത്തിൽ അടങ്ങിയിരിക്കുന്നു. പാറപ്പു റത്ത് മണ്ണില്ലാത്തിടത്ത് വീണ് നശിച്ചുപോകുന്ന വിത്തുകളോട് വ്യത്യസ്ത കാണിക്കുകയല്ല ചെയ്തത്. മലിനീ കരണവും അമിത ഉപഭോഗവും കീടനാശിനിരാസവളപ്ര യോഗത്തിലൂടെയും മനുഷ്യന്റെ അമിത ഉപഭോഗാ സക്തിയിലുള്ളതും നശിച്ചുകൊണ്ടിരിക്കുന്ന പ്രകൃതി ധ്വം സനത്തിനെതിരെ മുന്നറിയിപ്പാണ് ഈ ഉപമ നല്ലനിലത്തു വീണ് നൂറും അറുപതും മേനിയോടെ വളരുന്ന വിളകളെപ്പോലെ സൗഹൃദമായ പാരിസ്ഥിതിക ചുറ്റുപാടു സൃഷ്ടിച്ച് വളർച്ചയെയും നിലനില്പ്പിനെയും സഹായി ക്കുക എന്നതാണ് വേണ്ടത്. ആധുനിക പരിസ്ഥിതി പ്ര വർത്തകരായ മേധാ പാട്കറും, ബഹുഗുണയും വന്ദനാ ശിവയും സുനിത നാരായണനും മറ്റും അവരുടെ പ്ര സിദ്ധമായ സമരങ്ങളിലൂടെയും രചനകളിലൂടെ പ്ര കടിപ്പിക്കുന്നു. പാരിസ്ഥിതകരും, പ്രകൃതിയുടെ സം രക്ഷകരും, കാര്യവിചാരകനുമായി "കൃഷി ചെയ്യാനും കാക്കാനും" (ഉല്പത്തി 2.15)'മാണ് മനുഷ്യധർമ്മം. ന മുക്കിഷ്ടംപോലെ കൈയടക്കാനല്ല പ്രകൃതിയുടെ വൈവിധ്യത്തെയും സമൃദ്ധിയെയും നിലനിർത്തേണ്ടത് എന്ന സന്ദേശമാണ് നൽകുന്നത്.

**മരങ്ങൾ, വൃക്ഷങ്ങൾ, ചെടികൾ**

ദൈവവും മനുഷ്യനും കഴിഞ്ഞാൽ വിശുദ്ധപുസ്ക ത്തിൽ ഏറ്റവും കൂടുതൽ സൂചിപ്പിച്ചിരിക്കുന്നത് മരങ്ങളാ ണ്. ഏകദേശം 36 മരങ്ങളെ കുറിച്ച് വേദപുസ്തകം സൂചന നൽകുന്നു. അവയിൽ പലതും യേശുവിന്റെ ജീവിതവു മായി ബന്ധപ്പെട്ടതാണ്. യഹോവയിൽ ആശ്രയിക്കുന്നവർ

"വെള്ളത്തിനരികെനട്ടിരിക്കുന്നതും ആറ്ററികത്ത് വേരുന്നിയിരിക്കുന്നതുമായ വടവൃക്ഷംപോലെയാകുന്നു.എന്ന് യിരെമ്യാവ് 17:78 രേഖപ്പെടുത്തിയിരിക്കുന്നത് ശ്രദ്ധേയമാണ്.

ഇവയെല്ലാം യേശുവിന്റെ ജീവിതത്തിന്റെ പ്രധാന പങ്ക് വഹിച്ചിട്ടുണ്ട്. പെസഹാപെരുനാളിൽ യേശുവിനെ വരവേല്ക്കാൻ വെട്ടിയിട്ട ഇലകൾ ഒലിവ്. (സൈത്ത്) ഈന്തപ്പനകളും ഇലയുള്ള കമ്പുകളായിരുന്നു. പെസഹാപെരുന്നാളിനു കഴിക്കുന്ന കൈപ്പുചീരയും, യേശുവിന്റെ കാൽക്കൽ പുരട്ടുന്ന വിലയേറിയ സ്വച്ഛജട മാംസി തൈലം (Spikanard) എന്ന ചെടിയിൽ നിന്നുള്ളതാണ് (മത്തായി : 39) കട്ടിവെണ്ണ (ഗോക് അഥവാ പോപ്പി) എന്ന ചെടിയുടെ കായിൽ നിന്നുള്ള സത്ത് വീഞ്ഞിൽ കലർത്തിയാണ് കുരിശിൽ കിടക്കുമ്പോൾ യേശുവിന്റെ ശരീരത്തിൽ പുരട്ടാനായി മൂറിനും (Myrrh) അകിലിനും പുറമെ കറ്റാർവാഴയുടെ സത്താണ് ഉപയോഗിച്ചതെന്ന് യോഹന്നാന്റെ സുവിശേഷത്തിൽ സൂചിപ്പിക്കുന്നു. മൂർ വേദനസംഹാരിയാണ്. വിദ്വന്മാർ യേശുവിനു കാഴ്ചവച്ചതും അത്തിയും, കുന്തിരിക്കവും, മുന്തിരിയും, ഒലിവും, ഗോതമ്പും, നാരകവും, കടുകുമെല്ലാം യേശുവിന്റെ പ്രഭാഷണത്തിൽ പലഭാഗത്തായി ചിതറിക്കിടക്കുന്നു. യേശുവിനെ ക്രൂശിച്ചത് ഔമറ തടിയിലാണ് എന്നതും പ്രകൃതി സംബന്ധമായ പ്രാധാന്യം അർഹിക്കുന്നു.

ജലഗോപുരം എന്നറിയപ്പെടുന്ന പശ്ചിമഘട്ടത്തിന്റെ അനിയന്ത്രിതമായ ചൂഷണം നടക്കുന്ന സമകാലിക ചുറ്റുപാടിൽ, പരിസ്ഥിതി സൗഹൃദത്തിന്റെ ദർശനങ്ങൾ രൂപപ്പെടുത്താൻ നമ്മേ പ്രരിപ്പിക്കുന്ന പുസ്തകമാണ് പീറ്റർ വേലൈബൻ (Peter Wohlleben) ജീവജാലങ്ങളുടെ രഹസ്യ ജീവിതം (The Hidden Life of Trees (2016) വൃക്ഷങ്ങൾക്ക് മനുഷ്യരെപ്പോലെ ആശയവിനിമയം ചെയ്യുവാനോ സ്നേഹിക്കുവാനോ വേദനയനുഭവിക്കുവാനോ കഴിയുമെന്ന് അദ്ദേഹം സമർത്ഥിക്കുന്നു

"ഒരു വൃക്ഷമായിരുന്നാൽ പ്രത്യാശയുണ്ട്. അതിനെ വെട്ടിയാൽ പിന്നെയും പൊട്ടിക്കിളിർക്കും. അത് ഇളം കൊമ്പുകൾ വിടാതിരിക്കയില്ല. അതിന്റെ വേർ നിലത്തു പഴകിയാലും അതിന്റെ കുറ്റി മണ്ണിൽ കെട്ടുപോയാലും വെള്ളത്തിന്റെ ഗന്ധംകൊണ്ട് അത് കിളിർക്കും. ഒരു തൈപോലെ തളിർവിടും. പുരുഷനോ മരിച്ചാൽ ദ്രവിച്ചു പോകുന്നു" (ഇയ്യോബ് 14:7-10)

നൂറ്റാണ്ടുകൾക്ക് മുൻപേ വെട്ടിമാറ്റപ്പെട്ട വൃക്ഷങ്ങൾക്ക് അന്നജവും പോഷണവും നൽകിയാൽ അവ തളിർത്തുവരുമെന്ന് വൃക്ഷങ്ങളുടെ രഹസ്യസ്വഭാവം ഈ പുസ്തകത്തിലൂടെ സമർത്ഥിക്കുന്നു 'ജീവനുണ്ടാകുവാനും, സമൃദ്ധിയായുണ്ടാവനും, വന്ന ദൈപുത്രന്റെ ജനനത്തിലും, ഉപമകളിലും, മരങ്ങളിലും പ്രബോധനങ്ങളിലും പ്രകടമായ പാരിസ്ഥിതിക വീക്ഷണത്തെ സഭകളുടെ ആരാധനകളിലും സുവിശേഷങ്ങളിലും പ്രാർത്ഥനകളിലും ഉയർത്തി കാണിക്കേണ്ടതുണ്ട്. നാശത്തിന്റെ നിഴൽ വീണിരിക്കുന്ന ഈ ഭൂമിയെ രക്ഷിക്കാനുള്ള ശ്രമങ്ങളുടെ ഭാഗമാകേണ്ടിയിരിക്കുന്ന ഭൂമിയുടെ സംരക്ഷണം മാത്രമല്ല. "നല്ലത്" (ഉല്പത്തി 1.6) എന്ന് കണ്ട് ദൈവം സൃഷ്ടിച്ച ഭൂമിയേയും സകലചരാചരങ്ങളെയും അതിന്റെ സകലപ്രൗഢിയോയും ചേർന്നെഴുന്നേൽക്കുന്നതാണ് ആവശ്യം. ദൈവം നമ്മെ സംരക്ഷിക്കുന്നതുപോലെ ദൈവത്തിന്റെ ഭൂമിയെ നാംപരിരക്ഷിക്കണം എന്ന സന്ദേശം സഭകൾ നല്കണം. "ഏറിയ കുരികിലുകളെക്കാളും വിശേഷതയുള്ള" മനുഷ്യന് (മത്തായി 10.35) ഭൂമിയെപുനസൃഷ്ടിക്കാനുള്ള ബാദ്ധ്യതയിൽ നിന്നും ഒഴിഞ്ഞുമാറാൻ സാധ്യമല്ല. ബ്രിട്ടീഷ് പരിസ്ഥിതി തീയോളജിയനായ Edward P Echlin തന്റെ വിഖ്യാതമായ 'The Cosmic Circle : Jesus & Ecology' 2004 എന്ന ഗ്രന്ഥത്തിൽ യേശു ഇന്നും നമ്മോട് ചേർന്ന് നിന്ന് മനുഷ്യൻ മുറിവേല്പിച്ച ഈ ഭൂമിയെ ശിശ്രൂഷിക്കാൻ നമ്മേ ആഹ്വാനം ചെയ്യുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു ഈ ശുശ്രൂഷയിൽ പങ്കെടുക്കുവാനാണ് ഈ വര്ഷത്തെ ലോകപരിസ്ഥിതിദിനമായ ജൂൺ 5ന് പ്ലാസ്റ്റിക്ക് മലിനീകരണത്തിന് പരിഹാരം (Solutions to Plastic Pollution) എന്ന മുഖ്യ വിഷയവുമായി യുണൈറ്റഡ് നേഷൻസ് എൻവയോൺമെന്റ് പ്രോഗ്രാം (UNEP) നമ്മെ ആഹ്വാനം ചെയ്യുന്നത്..

Reference : 1) Dr. R J Raja S J 'Ecospirituality NBCLC, Bangalore,1997 2) Edward P Echlin: The Cosmic Circle : Jesus & Ecology, Colombia Press,2004, 3) Peter Wohlleben : The Hidden Life Of Trees ,William Collins,2017, 4) Ravi Varma Thamburan : Bibilile Pacha Thuruthukal,CSS, Thiruvalla. 5) Eco-Praxis and biblical response to Environment, article by Dr.George Samuel, 6) "The parables of Jesus" James Mongomery boice, Jaico,2016, 7)Ianditha Krishna 'Religion' ans Ecology CPR Environmental Education Centre Chennai, 2019, 8) Karen Amstrong, 'Sacred Nature',Pengium Random House, 2022

(പരിസ്ഥിതി ആഘാത നിർണ്ണയ അതോറിറ്റിയുടെ മുൻ ചെയർമാനും മഹാത്മാഗാന്ധി, കണ്ണൂർ യൂണിവേഴ്സിറ്റികളിലെ പോസ്റ്റ് ഗ്രാഡുവേറ്റ് ഡിപ്പാർട്ട്മെന്റിന്റെ സ്ഥാപക ഡയറക്ടറും നിരവധി പരിസ്ഥിതി ഗ്രന്ഥങ്ങളുടെ കർത്താവുമാണ് ലേഖകൻ).




ഡോ. ജോർജ്ജ് വി. തോമസ്
വെട്ടിമൂട്ടിൽ, വകയാർ
(മുൻ ഡയറക്ടർ, കേന്ദ്രതോട്ടവിള ഗവേഷണ സ്ഥാപനം, കാസർഗോഡ്)

# ആത്മീയനിറവും പ്രകൃതി സ്നേഹവും സമന്വയിക്കുന്ന മാർ ക്ലീമീസ് മോഡൽ

പ്രകൃതി വിഭവങ്ങളുടെ അതിവേഗശോഷണവും പാരിസ്ഥിതിക അസുന്തലിതാവസ്ഥയും കാലാവസ്ഥാ വ്യതിയാനവും ധാർമ്മിക മൂല്യശോഷണവും മുഖമുദ്രയായ ഇന്നത്തെ കാലഘട്ടത്തിൽ ആത്മീയ നിറവോടുകൂടിയ പ്രകൃതി സൗഹൃദസുസ്ഥിര കൃഷി സമ്പ്രദായത്തിന് വളരെ പ്രസക്തിയുണ്ട്. പത്തനംതിട്ട ജില്ലയിലെ മാരാമണ്ണിൽ പുണ്യപമ്പാനദിയുടെ തീരത്ത് മലങ്കര ഓർത്തഡോക്സ് സഭയുടെ സീനിയർ മെത്രാപ്പോലീത്തായും തുമ്പമൺ ഭദ്രാസനാധിപനുമായ അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമീസ് തിരുമേനി വികസിപ്പിച്ചെടുത്ത 'സമഷ്ടി' പരിസ്ഥിതി സൗഹൃദ സുസ്ഥിരകൃഷി യുടെ ഉദാത്തമായ ഒരു മാതൃകയാണ്. ധ്യാനകേന്ദ്രവും സമ്മിശ്രകൃഷിയും ഔഷധസസ്യങ്ങളുടെ വിപുലമായ വൈവിധ്യവും ഫലവൃഷങ്ങളുടെ ശേഖരവും ഉൾക്കൊള്ളുന്ന അഞ്ച് ഏക്കർ വിസ്തൃതിയിലുള്ള സമഷ്ടിയിൽ പ്രകൃതി സംരക്ഷണത്തിലൂടെ ജൈവീക മാർഗ്ഗങ്ങളിലൂടെ സുസ്ഥിരമായ ഉല്പാദനം ലഭ്യമാക്കുന്നതിന് ആവശ്യമായ വിവിധഘടകങ്ങൾ കോർത്തിണക്കിയിട്ടുള്ളതാണ്.

സർവ്വസൃഷ്ടികളും സമഭാവത്തിൽ അധിവസിക്കുന്ന സമഷ്ടിയുടെ കേന്ദ്രബിന്ധുവായ ചാപ്പൽ പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ സ്ഥാപിതമായിട്ടുള്ളതും അനേകർക്ക് ആത്മീയ വെളിച്ചം പകരുന്ന ധ്യാനകേന്ദ്രമായും പ്രകൃതിസൗഹൃദ ആത്മീയതയുടെ നിത്യചൈതന്യവുമായി നിലകൊള്ളുന്നു. ദൈവീക ശുശ്രൂഷകളിലും അജനപാലനത്തിനും പ്രഥമസ്ഥാനം നല്കുന്ന തിരുമേനി സസ്യശാസ്ത്രത്തിൽ പ്രൊഫസർ ആയി ദീർഘകാലം കാതോലിക്കേറ്റ് കോളജിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. എന്റെ ഗുരുനാഥനായ തിരുമേനിയിൽ നിന്നും ലഭിച്ചിട്ടുള്ള അറിവുകളും പ്രകൃതിസൗഹൃദകാഴ്ചപ്പാടും എന്റെ ഔദ്യോഗിക ജീവിതത്തിൽ വലിയ മുതൽ കൂട്ടായിട്ടുണ്ട്.

ബഹുവിള ഘനസാന്ദ്രകൃഷിയും ഔഷധസസ്യങ്ങളുടെ വിപുലമായ വൈവിധ്യശേഖരവും മൃഗപരിപാലനവും മത്സ്യവളർത്തലും സമന്വയിക്കുന്ന 'മാർ ക്ലീമീസ്' മോഡൽ ജൈവവൈവിദ്യസംരക്ഷണം ഉറപ്പു വരുത്തുന്നതും മണ്ണിന്റെ ആരോഗ്യം മെച്ചപ്പെടുത്തുന്നതും ആദായകരവും കാലവസ്ഥവ്യതിയാനത്തെ അതിജീവിക്കാൻ പ്രാപ്തിയുള്ളതുമാണ്.

### ബഹുവിള കൃഷിസമ്പ്രദായം

ഏകവിള കൃഷി സമ്പ്രദായത്തിൽ നിന്നും വ്യത്യസ്ഥമായി ഉഷ്ണമേഖലാ സസ്യങ്ങളുടെ ഒരു വലിയ കലവറ സൃഷ്ടിക്കുക വഴി ഹരിതവിരിപ്പണിഞ്ഞ സസ്യോദ്യാനമായി സമഷ്ടി വളരെ ആകർഷകമാകുന്നു. നമ്മുടെ പരമ്പരാഗത കല്പവൃക്ഷമായ തെങ്ങിന് പ്രാമുഖ്യമുള്ള ഈ മോഡലിൽ ഫലവിളകളായ പ്ലാവ്, മാവ്, റംമ്പുട്ടാൻ, മാംഗോസ്റ്റിൻ, നെല്ലി, ഓമ, സപ്പോട്ട, പേര, വാഴ, അവക്കാഡോ, ലിച്ചി, മുള്ളാത്ത, ഡൂരിയാൻ, സ്റ്റാർ ആപ്പിൾ, വുഡ് ആപ്പിൾ എന്നിവയാൽ സമ്പുഷ്ടമാണ്. തെങ്ങിന്റെ നാടൻ ഇനമായ പശ്ചിമ തീര നെടയ ഇനത്തിന് പ്രാമുഖ്യമുള്ള ഈ തോട്ടത്തിൽ കാറ്റു വീഴ്ച പ്രതിരോധശേഷിയുള്ള കല്പരക്ഷ, കല്പശ്രീ എന്നീ ഇനങ്ങളും കൃഷി ചെയ്തിട്ടുണ്ട്. വാഴയുടെ ഇനങ്ങളായ ഏത്തൻ, പാളയൻ തോടൻ, ഞാലിപ്പൂവൻ, ചാമ്പപ്പൂവൻ, കണ്ണൻ, ചെങ്കദളി, കറിക്കായ് എന്നിവ കൃഷി ചെയ്തു വരുന്നു. പ്ലാവിന്റെ ഇനങ്ങളായ തേൻവരിക്ക, ചെമ്പരത്തി

വരിക്ക, ചാരൻ എന്നിവയാണ് കൃഷി ചെയ്തിരിക്കുന്നത്.

സുഗന്ധവിളകളായ കുരുമുളക്, ജാതി, ഗ്രാമ്പൂ, വാനില, സർവ്വസുഗന്ധി, കൊക്കോ, തോട്ടുപുളി, വാളൻപുളി എന്നിവയും ഉൾപ്പെടുത്തിയിട്ടുണ്ട്. പച്ചക്കറി കൃഷിയും ഈ കൃഷിസമ്പ്രദായത്തിന്റെ ഭാഗമാണ്.

ദീർഘകാല വൃക്ഷങ്ങളായ തേക്ക്, ആഞ്ഞിലി, മരോട്ടി, പൂവരശ്, അത്തി, കൊന്ന, കനേടിയൻ കൊന്ന, മരവുരി, മഞ്ചാടി, മുള, കല്ലൻമുള എന്നിവ കാർഷിക വനവൽക്കരണത്തിന്റെ പ്രയോജനങ്ങൾ ലഭ്യമാകുന്നു. പരമാവധി ഭൂമി ഉപയോഗപ്പെടുത്തി പരമാവധി സസ്യങ്ങളുടെ വൈവിധ്യം വികസിപ്പിച്ചെടുക്കുക എന്ന ലക്ഷ്യത്തോടെയാണ് കൃഷി ചെയ്തിരിക്കുന്നത്. തോട്ടത്തിൽ നിന്ന് ലഭിക്കുന്ന ജൈവാവിഷ്ടങ്ങൾ 'യൂഡ്രിലസ്'ഇനത്തിൽ പ്പെട്ട മണ്ണിരയുടെ സഹായത്തോടെ പുനഃചംക്രമണം ചെയ്ത് ഗുണമേന്മയുള്ള ജൈവവള പ്രയോഗം സാദ്ധ്യമാക്കുന്നു. മൃഗപരിപാലനത്തിൽ നിന്നും ലഭിക്കുന്ന ജൈവാവശിഷ്ടങ്ങളും വളമായി വിളകൾക്ക് നൽകുക വഴി മണ്ണിന്റെ അടിത്തറ സംപുഷ്ടമാകുകയും മണ്ണിന്റെ വളക്കൂറും ഘടനയും ജൈവവൈവിദ്യവും സംരക്ഷിക്കപ്പെടുകയും ചെയ്യുന്നു.

**മൃഗപരിപാലനം ആദായത്തിനും ആരോഗ്യത്തിനും**

കൃഷിയും മൃഗപരിപാലനവും പരസ്പരപൂരകങ്ങളാണെന്നുള്ള നാട്ടറിവാണ് ഇവിടെ പ്രാവർത്തികമാക്കിയിരിക്കുന്നത്. ബഹുവിളകൾക്കൊപ്പം പശുവളർത്തൽ, കോഴി വളർത്തൽ, താറാവ് വളർത്തൽ തുടങ്ങിയ വൈവിദ്യമായ സംരംഭങ്ങൾ ഉൾപ്പെടുത്തിയുള്ള മൃഗപരിപാലന യൂണിറ്റാണ് ഈ കൃഷി സമ്പ്രദായത്തിൽ വരുമാന വർദ്ധനവിന് ഉതകുന്ന മുഖ്യഘടകം. പത്ത് കറവ പശുക്കൾ ഉൾപ്പെടുത്തി മൃഗപരിപാലനത്തിന് പ്രാധാന്യം നല്കുന്നതിലൂടെ വിളകളുടെ പരിപോഷണത്തിന് ഒരു വലിയ ജൈവവളസ്രോതസ്സാണ് ലഭ്യമായിരിക്കുന്നത്. 'ഹൈബ്രിഡ് നാപ്പിയർ' എന്ന തീറ്റപ്പുല്ലിന്റെ കൃഷിയിലൂടെ വളർത്തു മൃഗങ്ങൾക്ക് ആവശ്യമായ പോഷകപ്രദമായ തീറ്റ ലഭ്യമാകുന്നു. മായം കലരാത്തതും ഗുണമേന്മയുള്ളതും സുരക്ഷിതവുമായ ഉല്പന്നങ്ങളാണ് ഈ ഫാമിൽ നിന്നും ലഭിക്കുന്നത് എന്ന് ബോധ്യമുള്ള തിനാൽ ദൂരസ്ഥലങ്ങളിൽ നിന്നും പോലും സമഷ്ടിയിലെത്തി ഉല്പന്നങ്ങൾ സ്ഥിരമായി വാങ്ങിക്കൊണ്ടു പോകുന്ന അനേകർ ഉള്ളതിനാൽ വിപണി ഇവിടെ ഒരു പ്രശ്നമേ അല്ല.

**മത്സ്യ വളർത്തൽ**

സിൽപോളിൻ ഉപയോഗിച്ച് അഞ്ചുസെന്റ്, രണ്ടരസെന്റ് വ്യസ്തൃതിയിൽ ഉണ്ടാക്കിയി രിക്കുന്ന രണ്ടു കുളങ്ങളാണ് മത്സ്യകൃഷിക്കായി ഉപയോഗിക്കുന്നത്. ശിലോപ്പിയ, രോഹു, മൃഗാൾ, കല്ലേമുട്ടി എന്നീ മത്സ്യങ്ങളാണ് വളർത്തുന്നത്.

**ജൈവ സമ്മിശ്രകൃഷിയുടെ ഗുണഫലങ്ങൾ**

ലോകമെമ്പാടുമുള്ള ആവാസ വ്യവസ്ഥകൾക്ക് അതിവേഗം നാശം സംഭവിച്ചു കൊണ്ടിരി ക്കുന്നതിനാൽ ജീവൻ നിലനിർത്താനുള്ള അവയുടെ കഴിവ് കുറഞ്ഞു വരുന്നു. കാലാവസ്ഥാ വ്യതിയാനത്തിന്റെ ഏറ്റവും മോശമായ പ്രത്യാഘാതങ്ങളിൽ നിന്നും മനുഷ്യരാശിയെ രക്ഷിക്കാൻ കാലാവസ്ഥാനുശ്യത കൃഷി സമ്പ്രദായങ്ങൾ അനിവാര്യമാണ്

ആധുനിക കൃഷിയുടെ അനിവാര്യഘടകങ്ങളായ രാസവളങ്ങളും, കള, കീട, കുമിൾ നാശിനികൾ ഉപയോഗിച്ചുള്ള കടുംകൃഷി മണ്ണിന്റെയും മനുഷ്യന്റെയും ആരോഗ്യം നഷ്ടപ്പെടു ത്തുകയും പരിസ്ഥിതി മലിനീകരണപ്രശ്നങ്ങൾ ഉണ്ടാക്കുകയും ചെയ്യുമെന്ന ബോധ്യമാണ് വിള വൈവിദ്യവും ജൈവീകര മാർഗ്ഗങ്ങളും മൃഗസംരക്ഷണവും സമന്വയിപ്പിച്ചുള്ള കൃഷി സമ്പ്രദായത്തിലേക്കു തിരിയാൻ തിരുമേനിയെ പ്രേരിപ്പിച്ചത്. ജൈവ സമ്മിശ്ര കൃഷി സമ്പ്രദായത്തിൽ പ്രകൃതി വിഭവങ്ങളായ മണ്ണും ജലവും വായുവും സംരക്ഷിക്കപ്പെടുകയും മണ്ണിന്റെ സ്വഭാവഘടന നിലനിർത്തിക്കൊണ്ട് ഉല്പാദനം സാദ്ധ്യമാക്കുന്നു. മണ്ണിലേക്ക് ആവശ്യമായ ജൈവാംശം കൊടുക്കുന്നതു വഴി ഭൂമിയുടെ 'ബയോഎൻജിൻ' ആയ കോടാനുകോടി സൂഷ്മാണുക്കളുടെ വർദ്ധനവും പ്രവർത്തനവും ത്വരിതപ്പെടുത്തി മണ്ണിന്റെ ആരോഗ്യം വീണ്ടെടുത്ത് കൃഷിയിൽ സുസ്ഥിരത കൈവരിക്കുന്നതു നമുക്കു കാണാൻ സാധിക്കും.

വൃക്ഷ വിളകളാൽ സമൃദ്ധമായ സമഷ്ടിയിൽ ആഗോളതാപനത്തിന് കാരണമായ പ്രധാന ഹരിതഗൃഹവാതകമായ കാർബൺഡൈ ഓക്സൈഡിന്റെ അന്തരീക്ഷത്തിലെ അളവു കുറയ്ക്കുന്നതിനും വൃക്ഷങ്ങളിലെയും മണ്ണിലെയും കാർബൺ ശേഖരീകരണം ഉയർത്തി കാലാവസ്ഥാ വ്യതിയാനത്തെ പ്രതിരോധിക്കാനുള്ള അന്തർലീനശക്തി പ്രകടമാണ്.

പ്രകൃതി സ്നേഹിയായ കർഷകൻ എന്ന നിലയിൽ പ്രകൃതിയിലെ സചേതനവും അചേതനവും ആയ ഘടകങ്ങളോട് തിരുമേനി പുലർത്തുന്ന ആത്മബന്ധം പ്രത്യേകം എടുത്തു പറയേണ്ടതാണ്. എൺപത്തി ഏഴാം വയസ്സിലും ഓരോ വിളയുടെയും അടുത്തുപോയി തന്റെ സ്പർശത്തിലൂടെയും കരുതലിലൂടെയും അവയുടെ ക്ഷേമം ഉറപ്പുവരുത്താൻ തിരുമേനി ശ്രമിക്കുന്നു. ഫലവൃക്ഷങ്ങളാൽ സമൃദ്ധമായ ഏദൻതോട്ടം പോലെ മനുഷ്യനും സസ്യങ്ങളും മൃഗങ്ങളും പരസ്പര പൂരകങ്ങളായി വസിച്ച് ജൈവീക മാർഗ്ഗങ്ങളിലൂടെ ബഹുവിളകൃഷിയും മൃഗപരിപാലനവും ഫലപ്രദമായി സംയോജിപ്പിച്ചു കൊണ്ട് ഒരു ഉത്തമകൃഷി മാതൃക വികസിപ്പിച്ചിരിക്കയാണ് തിരുമേനി. ഈ കൃഷി മാതൃക അനേകർക്ക് പ്രചോദമാകട്ടെ എന്ന് ആശംസിക്കുന്നു. ○

## 1[ST] DEATH ANNIVERSARY 25-05-2023



**P.C. KUNJANNAMMA**
(Ret. Teacher, Town UPS Kottarakkara)
JO COTTAGE
St. John's the Baptist Orthodox Church
Perumpuzha

n Loving Memory

## വേർപാടിന്റെ മൂന്നാം വാർഷികം



**സിസ്റ്റർ സോഫിയ**

In Heavenly abode

Ammamma please pray for us

പ്രാർത്ഥനകളോടെ
ദുഃഖാർത്തരായ മക്കൾ

ബാബു, സൂസൻ
ബിനു, ദീപ, സ്നേഹ
ബിനോയ്, ബേർളി, ഐറിൻ
തിരുവനന്തപുരം

## 15[th] Death Anniversary (20-05-2023)



**K. K. MATHEW**
(Rtd Tahsildhar)
Moothedathu Kondoor House
Kadamankulam P.O., Kallooppara

"We shall meet on that beautiful shore"

By Sorrowing
**Sosamma Mathew** (Wife) **& Family**

## IInd Death Anniversary
17-05-2023



**PA KURIAKOSE**
**Poochakkeril**
(Panickar Family)
**Pathamuttom, Kottayam**

നിന്റെ മഹത്വമുദിക്കും നാൾ
നിൽക്കണമിവൻ വലഭാഗത്തിൽ

**Bereaved Family**

# വൈക്കം സത്യാഗ്രഹവും മലങ്കര സഭയും

എബി മാത്യു, കൊഴുവല്ലൂർ



കേരളത്തിന്റെ സാമൂഹികമായ മുന്നേറ്റത്തിന് മികച്ച സംഭാവനകൾ നൽകിയ ക്രൈസ്തവ സഭകളിൽ മലങ്കര ഓർത്തഡോക്ൾസ് സഭയുടെ സ്ഥാനം പ്രഥമഗണനീയമാണ് എന്നാൽ സഭയുടെ അത്തരം സംഭാവനകളെ പറ്റി ഉള്ള അറിവോ, വേണ്ടതായ പ്രാധാന്യമോ ലഭിക്കുന്നില്ല എന്നത് വസ്തുതയാണ് തൊട്ടുകൂടായ്മയും തീണ്ടലും അരങ്ങു വാഴുന്ന കാലത്ത്, താണ ജാതിക്കാരനെ മനുഷ്യനായി പോലും പരിഗണിക്കാതിരുന്ന ഒരു ഇരുണ്ട കാലത്ത് അവരെ ചേർത്ത് പിടിക്കുവാനും സാമൂഹികവും, വിദ്യാഭയസപരവുമായി സമൂഹത്തിന്റെ മുഖ്യധാരയിൽ എത്തിക്കുന്നതിനും സഭ അക്ഷീണം പരിശ്രമിച്ചു . സവർണ്ണ മേധാവിത്വം അവർണ്ണ സമൂഹത്തെ അടിമകളെ പോലെ കണ്ട സാമൂഹിക ചുപ്പുപാടിൽ നിന്ന് അവർക്ക് ഒപ്പം അവരിൽ ഒരാളിയായി പ്രവർത്തിക്കുക എന്നത് ആ കാലത്ത് അത്ര നിരസരമായ ഒന്ന് ആയിരുന്നില്ല ...വിദ്യാഭ്യാസ മേഖലയിൽ, പ്രത്യകിച്ചും ഇംഗ്ലീഷ് വിദ്യാഭ്യാസ രംഗത്ത് പള്ളികൂടങ്ങളും, ഇംഗ്ലീഷ് സ്കൂളുകളും സ്ഥാപിച്ചും, പള്ളികളിൽ ചേർത്ത് താഴ്ന്ന ജാതിക്കാരുടെ കൂടെ ഇടപഴകിയും സമൂഹത്തിൽ നിലനിന്നിരുന്ന തീണ്ടൽ തോടിൽ വ്യവസ്ഥിതിയെ ധീരമായി നേരിട്ട സാമൂഹിക പരിഷ്കർത്താവായിരുന്നു പരി. പരുമല കൊച്ചുതിരുമേനി. മന്നത്ത് പത്മനാഭൻ, അയ്യങ്കാളി, കെ. കേളപ്പൻ,ശ്രീനാരായണഗുരു, ചട്ടമ്പി സ്വാമികൾ, വി.ടി. ഭട്ടതിരിപ്പാട്, കുമാരനാശാൻ, ഇ.എം.എസ്. നമ്പൂതിരിപ്പാട് തുടങ്ങിയ സാമൂഹിക പരിഷ്കർത്താതാക്കളുടെ ഒരു വലിയ നിര നമുക്ക് മുമ്പിൽ ഉണ്ട് എങ്കിലും പരി. പരുമല കൊച്ചു തിരുമേനി, മുക്കംചേരിൽ പത്രോസ് മാർ ഒസ്ത്താത്തിയോസ് തിരുമേനി തുടങ്ങിയ സഭാ പിതാക്കന്മാരുടെ പേരുകൾ ബോധപൂർവ്വമോ അല്ലാതയോ നമ്മുടെ ചരിത്ര ബോധത്തിൽ നി ന്ന് വിസ്മരിക്കപ്പെടുന്നു എന്നത് കാണാതെ പോകരുത് .. ഇന്ന് കേരളത്തിൽ ഉൾപ്പെടുന്ന പഴയ തിരുവിതാം കൂർ രാജ്യത്ത്,1924 മാർച്ച് 30 തുടങ്ങി 603 ദിവസം നീണ്ടു നിന്ന അയിത്തത്തിനെതിരായ സത്യാഗ്രഹത്തിന്റെ അനുസ്മരണ ആഘോഷങ്ങൾ സർക്കാർ തലത്തിലും, രാഷ്ട്രിയ പാർട്ടികളുടെ അഭിമുഖ്യത്തിലും കേരളത്തിന്റെ മണ്ണിൽ നടക്കുമ്പോൾ ഈ സാമൂഹിക മുന്നേറ്റത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ സജീവ സാനിധ്യവും ഓർക്കപ്പെടേണ്ടതായി ഉണ്ട്. ഗാന്ധിജിയുടെ ഹരിജന മുന്നേറ്റ പ്രസ്ഥാനവും, ക്ഷേത്ര പ്രവേശന വിളം ബരവും നടപ്പാക്കുന്നതിന് മുമ്പ് തന്നെ പൂർവ്വാശ്രമത്തിൽ എം.പി. പത്രോസ് (പിന്നീട് പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത) പ്രവർത്തനം ആരംഭിച്ചു കഴിഞ്ഞിരുന്നു പിന്നീട് വൈക്കം സത്യഗ്രഹ മുന്നേറ്റത്തിൽ സജീവ സജീവ സാന്നിധ്യമായി അദ്ദേഹം പ്രവർത്തിച്ചു. ഇപ്പോഴത്തെ കോട്ടയം ജില്ലയിലെ വൈക്കം മഹാദേവ ക്ഷേത്രത്തെ കേന്ദ്രീകരിച്ചാണ് ഈ സത്യാഗ്രഹം സംഘടിക്കപ്പെട്ടത്. ക്ഷേത്രത്തിലേയ്ക്കുള്ള പൊതു വഴികളിലൂടെ സമൂഹത്തിലെ എല്ലാ വിഭാഗക്കാർക്കും സഞ്ചരിക്കുവാനുള്ള സ്വാതന്ത്ര്യം നേടിയെടുക്കുക എന്ന തായിരുന്നു സത്യാഗ്രഹത്തിന്റെ പ്രഥമ ലക്ഷ്യം. എങ്കിലും പിന്നോക്കം നിൽക്കുന്ന താഴ്ന്ന ജാതിക്കാരുടെ സമഗ്രമായ മുന്നേറ്റമാണ് അതുമൂലം കൈവന്നത്. ഉന്നതകുലജാതനും, കുബേര കുടുംബ അംഗവും, വിദ്യാസമ്പന്നനും, മലങ്കര ഗാന്ധി എന്ന് പിന്നീട് പരക്കട്ടെ പുകഴ്പെറ്റ ദേഹവുമായ ഭാഗ്യ സ്മരണാർഹനായ പത്രോസ് മാർ ഒസ്ത്താത്തിയോസ് തിരുമേനി സ്ലീബാദാസ സമൂഹം സ്ഥാപിച്ച് അവർണ്ണരുടെ അവകാശ ങ്ങൾക്കു വേണ്ടി മലങ്കര സഭ മുഴുവൻ ഒറ്റയാൾ പട്ടാളമായി പോരാടി എന്നത് വിസ്മരിക്കുവാൻ ആവാത്ത വസ്തു തയാണ്. വൈക്കം സത്യാഗ്ര ഹത്തിൽ അഭി. തിരുമേനി നടത്തിയ പ്രശസ്തമായ പ്രസംഗം ചരിത്ര രേഖ യായി ഇന്നും നിലനിൽക്കുന്നു മദ്രാസിൽ നിന്ന് ആ കാലത്ത് പ്രസിദ്ധികരിച്ചിരുന്ന 'സ്വരാജ്' എന്ന ഇംഗ്ലീഷ് പ

ത്രത്തിൽ 'റെവ. പീറ്റർ' മെസ്സേജ് എന്ന തലക്കെട്ടിൽ അല്മ. തിരുമേനിയുടെ പ്രസംഗം പ്രസിദ്ധീകരിച്ചിരുന്നു. കൊച്ചിയിലെയും, തിരുവിതാംകൂറിലെയും മഹാരാജാക്കന്മാരുടെ ശ്രദ്ധ മഹാമുന്നേറ്റത്തിലേക്ക് ക്ഷണിച്ചു കൊണ്ടാണ് തിരുമേനി പ്രസംഗം ആരംഭിച്ചത്. അടിമത്വം പാപകരമായ പ്രവർത്തിയാണ് എന്നും പുരാതന സുറിയാനി സഭാ സുവിശേഷത്തിൽ കൂടെ ലഭിച്ച വെളിച്ചം, വൈകി എങ്കിലും സമൂഹത്തിന് പകർന്നു നൽകുവാൻ മടിക്കരുത് എന്നും. ഇത്തരം സാമൂഹിക മുന്നേറ്റ പ്രസ്ഥാനങ്ങളുടെ പ്രവർത്തനങ്ങളിൽ ഒന്നായി ചേർന്ന് പ്രവർത്തിക്കുന്നതിനും അദ്ദേഹം തന്റെ പ്രസംഗത്തിലൂടെ ആഹ്വാനം ചെയ്തു.

ഭാരതത്തിൽ ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യപകുതിയിൽ ഏറ്റവുമേറെ രേഖകൾ അവശേഷിപ്പിച്ച് കടന്നുപോയ ചരിത്രസംഭവങ്ങളിലൊന്നാണ് വൈക്കം സത്യാഗ്രഹം. എന്നാൽ അവിടെ മലങ്കര ഓർത്തഡോക്സ് സഭയുടെ സാന്നിധ്യം സജീവമായിരുന്നു എന്ന് തെളിയിക്കുന്ന രേഖകൾ ഉണ്ട് എന്നത് സഭയുടെ സാമൂഹിക പ്രതിബദ്ധ ശുശ്രൂഷയുടെ ഏറ്റവും മികച്ച ഉദാഹരണമായി എടുത്തുകാണിക്കാൻ കഴിയും. എങ്കിലും ആ പരിഗണന അർഹിക്കുന്ന തരത്തിൽ ലഭിക്കുന്നുണ്ടോ എന്നത് സംശയമാണ്. സഭയുടെ ഇപ്പോഴത്തെ പരമാധ്യക്ഷൻ ശിവഗിരി ആശ്രമം സംഘടിപ്പിച്ച വൈക്കം സത്യാഗ്രഹ അനുസ്മരണ യോഗത്തിൽ പ്രധാന അതിഥിയായി ക്ഷണിക്കപ്പെട്ടത് ഈ ചരിത്ര സ്മരണകൾക്ക് ലഭിച്ച അംഗീകാരമായി കാണുന്നു. ○




ഉയിർപ്പിനുശേഷമുള്ള അമ്പതു ദിവസങ്ങൾക്കെല്ലാം കൂടി പെന്തിക്കോസ്തി ദിനങ്ങൾ എന്ന് പറഞ്ഞിരുന്നു. ഈ അമ്പതു ദിവസങ്ങളും, ഉയിർപ്പു പെരുന്നാൾ പോലെ സന്തോഷത്തിന്റെയും, മരണത്തിന്റെയും, പാപത്തിന്റെയും മേലുള്ള വിജയത്തി ന്റെയും ദിവസങ്ങളായിട്ടാണു സഭ കണക്കാക്കിയിരുന്നത്. അതുകൊണ്ട് ഉപവസിക്കുന്നതും മുട്ടുകുത്തുന്നതും ഈ ദിവസങ്ങളിൽ വിലക്കിയിരുന്നു. പെന്തിക്കോസ്തിപ്പെരുന്നാൾ ഈ സന്തോഷോത്സവത്തിന്റെ പരിസമാപ്തിയെക്കുറിക്കുന്നു. നാലാം നൂറ്റാണ്ടിന്റെ അവസാനം അന്ത്യോഖ്യായിൽ ഒരാഴ്ചയോളം നീണ്ടുനിൽക്കുന്ന ആഘോഷമായിരുന്നു പെന്തിക്കോസ്തിയെന്ന് അപ്പോസ്തോലിക പ്രമാണങ്ങൾ സാക്ഷിക്കുന്നു അതിനു ശേഷം ഒരാഴ്ച നോമ്പ് ആചരിച്ചിരുന്നു മൂന്നാം നൂറ്റാണ്ടിന്റെ അവസാനത്തിൽ പല സഭകളും പെന്തിക്കോസ്തി പെരുന്നാളിന് അർഹമായ പ്രാധാന്യം കൊടുത്തിരുന്നില്ല. അതിനാൽ എൽവീറെ സുന്നഹദോസ് (എ. ഡി. 300) എല്ലാ സഭകളും പെന്തിക്കോസ്തിപ്പെരുനാൾ ആചരിക്കണമെന്നു നിഷ്കർഷിച്ചു.

### പെന്തക്കോസ്തി പെരുന്നാളിന്റെ പ്രസക്തി

സഭയുടെ അഭിഷേകത്തിന്റെ പെരുന്നാളാണു പെന്തിക്കോസ്തി. യോർദ്ദാനിൽ വച്ചു ക്രിസ്തുവിനെ അഭിഷേകം ചെയ്ത പരിശുദ്ധമാവു പെന്തിക്കോസ്തി ദിവസം സഭയുടെ മേൽ ആവസിച്ച് അതിനെ അഭിഷേകം ചെയ്തു. പരിശുദ്ധാത്മാവിന്റെ സജീവ സാന്നിദ്ധ്യം തൽഫലമായി സഭയിലുണ്ടാവുകയും ചെയ്തു ക്രിസ്തുവിൽ ഒരു അഭിഷേകമെന്നവിധം ആവസിക്കുന്ന പരിശുദ്ധാത്മാവു ക്രിസ്തുവിന്റെ ശരീരമായ സഭയിലേയ്ക്കും അഭിഷേകത്തിന്റെ പരിമളം പരത്തുന്നു. മാമോദീസായിൽ സഭയോട് ചേർക്കപ്പെടുന്ന ഓരോ വിശ്വാസിക്കും, ക്രിസ്തുവിന്റെ അഭിഷേകമായ പരിശുദ്ധാത്മാവിനെ മൂറോനഭിഷേകം വഴി ലഭിക്കുന്നു. ഓരോ വിശ്വാസിയും പെന്തിക്കോസ്തിയുടെ അനുഭവത്തിൽ പങ്കാളിയാവുന്നതു വി. മൂറോനിഷേകത്തിലൂടെയാണ്.സഭയുടെ പുതുക്കത്തിന്റെ പെരുന്നാൾ കൂടിയാണു പെന്തിക്കോസ്തി.

### പെന്തിക്കോസ്തിപ്പെരുനാൾ ക്രമം

ഈ ശുശ്രൂഷാക്രമത്തിനു പേര് 'മുട്ടു കുത്തുന്നതിന്റെ ക്രമം' എന്നാണ് പരിശുദ്ധ ത്രീത്വ ത്തിലെ ആളത്വങ്ങൾക്ക് സമാനമായി ക്രമം മൂന്നായി തിരിച്ചിരിക്കുന്നു. കുർബാന കുക്കിലിയോൻ വരെ പൂർത്തീകരിച്ചിട്ട് ത്രോണോസിനു മുന്നിൽ ദർഗായിൽ പിതൃപുത്രപരിശുദ്ധാത്മാക്കളുടെ സാദൃശത്തിൽ മൂന്നു പാത്രങ്ങളിൽ വെള്ളം എടുത്തുവയ്ക്കുന്നു. ഓരോ ക്രമം കഴിയുമ്പോഴും ഓരോ പാത്രം മാറ്റുകയോ, ഒരു പാത്രത്തിൽ മാത്രം വെള്ളം വച്ചിട്ട് ഓരോ പ്രാവശ്യവും വീണ്ടും അതിൽ തന്നെ വെള്ളം നിറയ്ക്കുകയോ ആവാം. ഓരോ ക്രമത്തിന്റെയും അവസാനം കാർമ്മികനും ശുശ്രൂഷകരും. ജനങ്ങളും എല്ലാം നിലത്തു മുട്ടു കുത്തുകയും, കാർമ്മികൻ രഹസ്യപ്രാർത്ഥന ചൊല്ലുമ്പോൾ മറ്റെല്ലാവരും കുറിയേലായ്സ്സോൻ ചൊല്ലുകയും വേണം. പിന്നീട് എല്ലാവരും എഴുന്നേറ്റു കഴിയുമ്പോൾ പാത്രത്തിലെ വെള്ളം എടുത്ത് പട്ടക്കാരൻ എല്ലാവരുടെയും മേൽ, തളിക്കണം. ഇങ്ങനെ മൂന്നു ക്രമങ്ങൾക്കും ചെയ്യണം. അവസാനം ഹൂത്തോമോ ചൊല്ലി ക്രമംപൂർത്തികരിക്കുന്നു

വെള്ളം പരിശുദ്ധാത്മാവിന്റെ ദൃഷ്ടാന്തമാണ്. ആ ജലം തളിച്ച് ദേഹത്തു വീഴുമ്പോൾ ഉണ്ടാകുന്ന ഞെട്ടൽ ആത്മാവിലുള്ള പുതുക്കത്തെ സൂചിപ്പിക്കുന്നു. ഉയിർപ്പിനു ശേഷം 50 ദിവസം മുട്ടു കുത്തുന്നില്ല. വീണ്ടും ആദ്യമായി മുട്ടു കുത്തുന്നത് ഈ പെരുന്നാളിനാണ് ദർഗാ മേൽ വെള്ളം വയ്ക്കുന്നത് ഹസ്കിയേൽ പ്രവചനത്തിലും (47:112) വെളിപാടു പുസ്തകത്തിലും (22.1) കാണുന്ന ബലിപീഠത്തിനടിയിൽ നിന്ന് ഒഴുകുന്ന നദിയുടെ സാദൃശമാണ് ഇതു പരിശുദ്ധാമാവിന്റെ ദൃഷ്ടാന്തമാണ്. മുട്ടു കുത്തുമ്പോൾ ഓരോരുവനും മുന്നിൽ നിൽക്കുന്നവന്റെ ശരീരത്തിൽ കൈ കൊണ്ട് തട്ടിയുണർത്തിക്കൊണ്ടിരിക്കുന്ന പതിവ് മുൻകാലങ്ങളിൽ ഉണ്ടായിരുന്നു. എന്നാൽ ഇപ്പോൾ അതു നിലവിലില്ല. മ്അദ്ഏദോനോ (ആണ്ടുതക്സ) എന്ന് പേരുള്ള മോറാനായ പെരുനാളുകളുടെ ശുശ്രൂഷാ ക്രമങ്ങളുടെ പുസ്തകത്തിൽ പെന്തക്കോസ്തിപ്പെരുനാളിൽ 'സ്ലീബാ വന്ദനവ്' ഉള്ളതായി കാണുന്നു.എന്നാൽ ഇത് മലങ്കരയിൽ നിലവിലില്ല

*ഈ പെരുന്നാളിൽ പരിശുദ്ധാത്മവർഷത്തിന്റെ പ്രതീകമായി വെള്ളം ഉപയോഗിക്കുന്നു. എന്നല്ലാതെ വെള്ളം വാഴ്ത്തുന്നില്ല വാഴ്ത്തപ്പെടുന്ന വെള്ളം ചവിട്ടുന്ന സ്ഥലത്ത് വീഴാൻ അനുവദിക്കാറില്ല. (ആണ്ടുതക്സ, 2019 പേജ് 401).* ⚪



# അബീഗയിൽ വിവേകമതിയും, സൗന്ദര്യവതിയും

ലീല സഖറിയ
– ജോയിന്റ് സെക്രട്ടറി മർത്തമറിയം വനിതാസമാജം

കർമ്മേലിൽ വ്യാപാരമുള്ള ഒരു മാവോന്യൻ ഉണ്ടായിരുന്നു. മഹാധനികനായ അവന് മൂവായിരം ചെമ്മരിയാടും, ആയിരം കോലാടുകൊറ്റന്മാരും ഉണ്ടായിരുന്നു. അവന് നാബാൽ എന്നും, അവന്റെ ഭാര്യയ്ക്ക് അബീഗയിൽ എന്നും പേർ. അവൾ നല്ല വിവേകമുള്ളവളും സുന്ദരിയും, അവനോ നിഷ്ഠൂരം ദുഷ്കർമ്മിയും ആയിരുന്നു. (1 ശമു. 25:2-4).

ശൗലിന്റെ ആക്രമണത്തിൽ നിന്ന് രക്ഷപെട്ട്, തന്റെ വാല്യക്കാരോടുകൂടെ ദാവീദ് മരുഭൂമിയിലെ വനദുർഗ്ഗങ്ങളിലും സീൻമരുഭൂമിയിലെ മലനാട്ടിലും ഒളിച്ചു കഴിയുന്ന സമയമാണ്.

നാബാലിന് ആടുകളെ രോമം കത്രിക്കുന്ന അടിയന്തരം ഉണ്ടെന്നു ദാവീദ് മരുഭൂമിയിൽ കേട്ടു തന്റെ പേരിൽ വന്ദനം ചൊല്ലാൻ പത്തു വാല്യക്കാരെ ദാവീദ് നാബാലിന്റെ അടുത്തു വിട്ടു.

"ദാവീദ് ആർ, യിശ്ശായിയുടെ മകൻ ആർ? എന്റെ ആടുകളെ രോമം കത്രിക്കുന്നവർക്കായി ഒരുക്കിയ അപ്പവും, മാംസവും എടുത്ത് എവിടുത്തുകാർ എന്നറിയാത്തവർക്കു കൊടുക്കുമോ?" (25:10,11) എന്നു പറഞ്ഞ് നാബാൽ അവരെ അധിക്ഷേപിച്ചുവിട്ടു. ദാവീദിന് നാബാലിന്റെ പ്രവർത്തിയിൽ അതിയായ ദേഷ്യം ഉണ്ടായി. ദാവീദും കൂട്ടരും വാൾ അരയ്ക്ക് കെട്ടി ആക്രോശത്തോടെ നാബാലിനെതിരെ പുറപ്പെട്ടു.

നാബാലിന്റെ വാല്യക്കാരിൽ ഒരാൾ ചെന്ന് അബീഗയിലിനെ വിവിരം അറിയിച്ചു. "ഞങ്ങൾ ആടുകളെ മേയിച്ച് അവരോടു കൂടെ ആയിരുന്നപ്പോൾ ഒക്കെയും ആ പുരുഷന്മാർ ഞങ്ങൾക്കു ഉപകാരമുള്ളവരായി രാവും പകലും ഒരു മതിൽപോലെ ആടുമാടുകളെ സംരക്ഷിച്ചു".

എന്നാൽ ആ സഹായങ്ങളൊക്കെ മറന്ന് ദാവീദിനോടും കൂട്ടരോടുമുള്ള നാബാലിന്റെ പ്രതികരണം സാധുവായ അബീഗയിലിന്റെ മനസ്സിനെ വല്ലാതെ വിഷമപ്പെടുത്തി.

ഉടനെതന്നെ അബീഗയിൽ നൂറ് അപ്പവും, രണ്ടു തുരുത്തി വീഞ്ഞും, പാകം ചെയ്ത അഞ്ച് ആടും, മലരും, ഉണക്ക മുന്തിരിക്കുലയും എടുത്ത് കഴുതപ്പുറത്തു കയറ്റി വാല്യക്കാരെ തനിക്കു മുൻപായി അയച്ചു. അവൾ കഴുതപ്പുറത്തുകയറി മലയുടെ മറവിൽ കൂടെ ഇറങ്ങിച്ചെല്ലുമ്പോൾ ദാവീദും അവന്റെ ആളുകളും അവൾക്കു നേരെ വന്നു, അവൾ അവരെ എതിരേറ്റു.

"മരുഭൂമിയിൽ അവനുണ്ടായിരുന്നതൊക്കെയും ഞാൻ കാത്തു, അവനോ നന്മക്കു പകരം തിന്മ ചെയ്തു. അവനുള്ള സകലത്തിലും, പുരുഷപ്രജയായ ഒന്നിനെയും പുലരുംവരെ ജീവനോടെ വച്ചേക്കില്ല" ദാവീദു കോപത്തോടെ ആക്രോശിച്ചു.

അബീഗയിൽ ദാവീദിനെ കണ്ടപ്പോൾ ക്ഷണത്തിൽ കഴുതപ്പുറത്തു നിന്നിറങ്ങി, ദാവീദിന്റെ മുൻപിൽ സാഷ്ടാംഗം വീണു നമസ്ക്കരിച്ചു.

"അടിയന്റെ വാക്കുകളെ കേൾക്കേണമേ! യജമാനൻ അയച്ച വാല്യക്കാരെ അടിയൻ കണ്ടില്ല, അടിയന്റെ കുറ്റം ക്ഷമിക്കേണമേ!"

എന്നാൽ നാബാലിന്റെ ചെയ്തികളിൽ അവനെ കൊല്ലാൻ പുറപ്പെട്ട ദാവീദിനെ ശാന്തനാക്കുന്നതും അവന്റെ കോപത്തെ മഞ്ഞുപോലെ ഉരുക്കികളയുന്നതും അബീഗയിലിന്റെ ഇനിയുള്ള വാക്കുകളാണ് അവൾ പറഞ്ഞു

"യഹോവ യജമാനന് സ്ഥിരമായ ഒരു ഭവനം പണിയും, യഹോവയുടെ യുദ്ധങ്ങളെ അല്ലയോ യജമാനൻ നടത്തുന്നത്. ആയുഷ്ക്കാലത്തൊരിക്കലും നിന്നിൽ ദോഷം കാണുകയില്ല. യജമാനന്റെ പ്രാണൻ ദൈവമായ യഹോവയുടെ പക്കൽ ജീവഭണ്ഡാരത്തിൽ കെട്ടപ്പെട്ടിരിക്കും. യജമാനനനെ യിസ്രായേലിന്റെ പ്രഭുവായി വയ്ക്കുമ്പോൾ അകാരണ

മായി രക്തം ചിന്തുകയും യജമാനൻ തന്നെപ്രതികാരം ചെയ്തുപോയി എന്ന മനോവ്യഥയും യജമാനന് ഉണ്ടാകയില്ല. യഹോവ യജമാനനു നന്മചെയ്യുമ്പോൾ അടിയനെ ഓർത്തുകൊള്ളേണമേ" (1 ശമു. 25:28-31).

ഇവിടെ നാം ഒരു കാര്യം ശ്രദ്ധിക്കണം. പ്രതികാരവും, രക്തച്ചൊരിച്ചിലും, അറും കൊലയും സംഭവിക്കേണ്ടിടത്ത്, ശാന്തവും സൗമ്യവുമായ വാക്കുകൾ കൊണ്ട് സമാധാനത്തിന്റെ വെള്ളരി പ്രാവുകളെ പറത്തിവിടുവാൻ അബീഗയിലിനു സാധിച്ചു.

ശാന്തനായി ദാവീദ് അബീഗയിലിനോടു പറഞ്ഞു "എന്നെ എതിരേല്പാൻ നിന്നെ ഇന്ന് അയച്ചിരിക്കുന്ന യിസ്രായേലിന്റെ ദൈവമായ യഹോവയ്ക്ക് സ്തോത്രം. നിന്റെ വിവേകം സ്തുത്യം. രക്തപാതകവും സ്വന്തകൈയ്യാൽ പ്രതികാരവും ചെയ്യാതെവണ്ണം എന്നെ ഇന്നു തടുത്തിരിക്കുന്ന നീ അനുഗ്രഹിക്കപ്പെട്ടവൾ, ഞാൻ നിന്റെ വാക്കുകേട്ടു നിന്റെ മുഖം ആദരിച്ചിരിക്കുന്നു" (1 ശമു. 25:32,33).

നാബാൽ ഒന്നുമറിഞ്ഞില്ല. അവൻ തന്റെ വീട്ടിൽ രാജവിരുന്നു കഴിച്ച് വീഞ്ഞ് കുടിച്ചു മത്തനായിരുന്നു. അവന്റെ വീഞ്ഞ് ഇറങ്ങിയ ശേഷം അബീഗയിൽ അവനെ വിവരം അറിയിച്ചപ്പോൾ അവന്റെ ഹൃദയം  ഉള്ളിൽ നിർജ്ജീവമായി അവൻ മരിച്ചു.

ദാവീദ് അബീഗയിലിനെ തന്റെ ഭാര്യയാക്കുവാൻ ആഗ്രഹിച്ചു. അവളോടു സംസാരിക്കുവാൻ ഭൃത്യന്മാരെ അയച്ചു. അവർ കർമ്മേലിൽ അബീഗയിലനെ വിവരം അറിയിച്ചു. അവൾ എഴുന്നേറ്റു നിലം വരെ തല കുനിച്ചു.

"ഇതാ അടിയൻ യജമാനന്റെ ദാസന്മാരുടെ കാലുകളെ കഴുകുന്ന ദാസി" എന്നു പറഞ്ഞു.

അബീഗയിലിന്റെ സൗന്ദര്യം വിവേകമായിരുന്നു.

തക്കസമയത്തു ദൈവാശ്രയത്തോടും വിവേകത്തോടും ക്രിയാത്മകമായി പ്രവർത്തിച്ച അബീഗയിൽ ഏതു കാലത്തെയും സ്ത്രീകൾക്കു ഉത്തമമാതൃകയാണ്. നാഗരീകത വല്ലാതെ കടന്നുകൂടിയ ആധുനിക കുടുംബബന്ധങ്ങളിൽ ഇതുപോലെ സമാനമായ ധാരാളം സംഭവങ്ങൾ ഉണ്ടായെന്നു വരാം. അബീഗയിലനെപ്പോലെ ശാന്തവും, സൗമ്യവുമായി കാര്യങ്ങളെ നേരിടാം, ദൈവാശ്രയത്തോടെ, ദൈവാലോചനയിലൂടെ തീരുമാനങ്ങൾ എടുക്കാം. ബുദ്ധിപൂർവ്വവും ധൈര്യപൂർവ്വവും പ്രതിസന്ധികളെ നേരിടാം. സത്യസന്ധതയോടും നീതിപൂർവ്വമായും കാര്യങ്ങൾ സംസാരിക്കാം. ഇങ്ങനെയുള്ള വനിതകളെ ആണ് ഇന്നിന്റെ സമൂഹത്തിനാവശ്യം. ○

# NCCI ദേശീയ സമ്മേളനം




**ഹൈദരാബാദ്:** ഇന്ത്യൻ സഭകളുടെ 29 മത് ദേശീയ അസംബ്ളി ഏപ്രിൽ 21 മുതൽ 24 വരെ ഹൈദ്രബാദിലെ ഹെൻട്രി മാർട്ടിൻ ഇൻസ്റ്റിറ്റ്യൂട്ടിൽ നടന്നു. 'നാഴിക വന്നിരിക്കുന്നു. നമുക്ക് പോകാം' (മർക്കോ 14: 41-22) എന്നതായിരുന്നു മുഖ്യചിന്താവിഷയം' ഇന്ത്യയിലെ 30 സഭകളുടെയും വിവിധ സഭാ സമിതികളുടെയും പ്രാദേശിക സഭാ കൗൺസിലുകളുടെയും സംയുക്ത വേദിയായ എൻ.സി.സി.ഐ. 1914 ലാണ് ആരംഭിച്ചത്. നാഗപ്പൂർ കേന്ദ്രീകരിച്ചാണ് എക്യുമെനിക്കൽ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്നത് ഇന്ത്യയിലെ എക്യുമെനിക്കൽ ബന്ധങ്ങളിലുള്ള നയം, ഭരണം,പൊതുസാക്ഷ്യം, ദലിത്,ആദിവാസി പ്രശ്നങ്ങൾ, സ്ത്രീ-യുവജന സമീപനങ്ങൾ എന്നിവ രൂപീകരിക്കുന്നതും ഈ സമിതിയാണ്. ഇന്ത്യയിൽ ന്യൂനപക്ഷ പീഡനവും, ലിംഗപക്ഷ പാതവും, പരിസ്ഥിതി നശീകരണവും വെറുപ്പിന്റെ രഷ്ട്രീയവും ശക്തിപ്പെടുന്നു. സ്ത്രീകൾ, വൃദ്ധർ, കുട്ടികൾ, ദലിതർ, ആദിവാസികൾ, കുടിയേറ്റക്കാർ, രാജ്യാതിർത്തി വാസികൾ, വനവാസികൾ തുടങ്ങിയവർ വിവിധ പ്രതിസന്ധികൾ നേരിടുന്നു. ഇത്തരം സാഹചര്യങ്ങളിൽ നീതിയും ന്യായവും പകരുന്ന ദൈവത്തിന്റെ രക്ഷയും കരുണയും തിരിച്ചറിഞ്ഞ് കുരിശു വഹിക്കാനും സമൃദ്ധമായ ജീവനിലേക്ക് അതിജീവിക്കാനുമുള്ള കരുത്ത് സഭകൾ നേടണം. ഭീഷിണി പകരുന്ന അന്യായ നിയമങ്ങളും സമ്പ്രദായങ്ങളും നിലനിൽപ്പിനെയും സ്വത്വത്തെയും ചോദ്യംചെയ്യുന്ന സാഹചര്യങ്ങളുമാണ് വളർന്ന് വരുന്നത്. അഭി.അലക്സിയോസ് മാർ യൗസേബിയോസ്, ഡോ.ഗീവർഗീസ് മാർ യൂലിയോസ്, ഫാ.തോമസ് ഉമ്മൻ, ഫാ. ജിയോ ജോസഫ്, ഫാ. സഖറിയ തോമസ്, ഫാ. മെർവിൻ ആന്റണി, ഡോ. ജെയ്സി കരിങ്ങാട്ടിൽ, മിന്റാ മറിയം വർഗീസ്' ഷീനു വർഗീസ്, റെനി അന്ന ഫിലിപ്പ്, അന്ന തോമസ്, ഷാലെറ്റ് ഡിസൂസ്സ, റിന്റോ രാജൻ, മാമ്മൻ ജോസഫ്, തോമസ് പി.തോമസ്, ഷനോൽ ക്രാസ്റ്റ, ജോജി പി. തോമസ്, ഷിബു വർഗീസ് ഏബ്രഹാം എന്നിവർ മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധികരിച്ച് അസംബ്ളിയിൽ പങ്കെടുത്തു.



നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ഇൻ ഇന്ത്യയുടെ (NCCI) പ്രസിഡന്റായി കുന്നംകുളം ഭദ്രാസനാധിപൻ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ തെരഞ്ഞെടുക്കപ്പെട്ടു. എക്യുമെനിക്കൽ റിലേഷൻസ് വൈസ് പ്രസിഡന്റും യുവജനപ്രസ്ഥാനത്തിന്റെ പ്രസിഡന്റുമാണ്.



നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ഇൻ ഇന്ത്യ (NCCI) യുടെ ദേശീയ എക്സിക്യൂട്ടിവ് കൗൺസിൽ അംഗമായി തെരഞ്ഞെടുക്കപ്പെട്ട ഫാ. ജിയോ ജോസഫ്. ഞാലിയാകുഴി മാർ ബസേലിയോസ് ദയറാ അംഗവും എക്യുമെനിക്കൽ റിലേഷൻസ് കമ്മറ്റി അംഗവുമാണ്.



നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ഇൻ ഇന്ത്യ (NCCI) യുടെ ദേശീയ എക്സിക്യൂട്ടിവ് കൗൺസിൽ അംഗമായി തെരഞ്ഞെടുക്കപ്പെട്ട അഡ്വ. ജെയ്സി കരിങ്ങാട്ടിൽ. സഭയുടെ എക്യുമെനിക്കൽ റിലേഷൻസ് കമ്മിറ്റി അംഗമാണ്. കോട്ടയം സി.എസ്.ഐ ലോ കോളജ് വൈസ് പ്രിൻസിപ്പാൾ.

# കാലം കാത്തുവെച്ച ചരിത്ര നിർമ്മിതി തിരുവിതാംകോട് അരപ്പള്ളി

**ഫാ. ജോർജ് വർഗീസ് കവടിയാർ, തിരുവനന്തപുരം**
തിരുവിതാംകോട് കൗൺസിൽ അംഗം

പൗരാണികതയുടെയും പാരമ്പര്യത്തിന്റെയും മഹത്വവും ശ്രേഷ്ഠതയും, ലോകം തിരിച്ചറിയുന്ന ഒരു കാലത്തിലാണ് നാം ജീവിക്കുന്നത്. ആധുനിക നിർമ്മിതികൾ പോലും പഴമയുടെ വേരുകളിലേക്ക് തിരിയുന്നത് ഈയൊരു ബോധ്യത്തിലാണ്. ഭാരതത്തിലെ മിക്ക സഭകളും ഇന്ന് പൗരാണിക വേരുകൾ തേടിയുള്ള അന്വേഷണങ്ങളിലാണ്. അതിൽ ചിലപ്പോഴൊക്കെ ചരിത്രത്തിന് നിരക്കാത്ത ചില കൂട്ടിചേർക്കലുകൾ നാം കാണാറുണ്ട്.

മലങ്കര സഭ കഴിഞ്ഞ നൂറ്റാണ്ടിൽ നടത്തിയ ശക്തമായ പോരാട്ടം മാർത്തോമാ ശ്ലീഹായുടെ ശ്ലൈഹീക സിംഹാസനത്തിന്റെ പ്രസക്തിക്ക് വേണ്ടിയും, നിലനിൽപ്പിനു വേണ്ടിയും ആണ്. ഒരിക്കൽ എതിർത്തിരുന്നവർ പോലും ഇന്ന് ആ ശ്ലൈഹീക സിംഹാസനത്തിന്റെ പിൻതുടർച്ചക്കാരാകുവാനുള്ള വലിയ ശ്രമങ്ങളിലാണ്. മലങ്കരസഭയുടെ ശക്തമായ നിലപാടുകൾക്ക് കാലം കാത്തുവെച്ച ചരിത്രനിർമ്മിതിയാണ് മാർത്തോമാ ശ്ലീഹായാൽ എ.ഡി 63ൽ സ്ഥാപിതമായ തിരുവിതാംകോട് അരപള്ളി അഥവാ തോമയാർ കോവിൽ.

ഇന്ന് ലോകത്തിൽ നിലനിൽക്കുന്ന ഏറ്റവും പഴക്കമേറിയ ദേവാലയങ്ങളിലൊന്നിന്റെ ഉടമസ്ഥത നമുക്കുണ്ടെങ്കിലും അത് എത്രത്തോളം പ്രാധാന്യത്തോടെ നാം തിരിച്ചറിഞ്ഞിട്ടുണ്ട് എന്ന് ചോദ്യം അവശേഷിക്കുന്നു. ഒന്നാം നൂറ്റാണ്ടിൽ തന്നെ യേശുക്രിസ്തുവിന്റെ ശിഷ്യന്മാർ ലോകത്തിൻറെ വിവിധ ഭാഗങ്ങളിൽ ക്രിസ്തീയ ദേവാലയങ്ങളോ കൂട്ടായ്മകളോ ആരംഭിച്ചു. ആ പാരമ്പര്യത്തിൽ പെട്ട മിക്കവാറും എല്ലാ ദേവാലയങ്ങളും കാലക്രമേണ നശിക്കുകയോ വലിയ തീർത്ഥാടന കേന്ദ്രങ്ങളായി മാറുകയോ ചെയ്തിട്ടുണ്ട്. പ്രശസ്തിയിലേക്ക് എത്തപ്പെട്ട അത്തരം കേന്ദ്രങ്ങൾ പിന്നീട് വലിയ ദേവാലയങ്ങളായി പൊളിച്ച് പണിയപ്പെട്ടു. ഒരുപക്ഷേ വേണ്ടത്ര തിരിച്ചറിവുകൾ ഇല്ലാത്തതു കൊണ്ടായിരിക്കാം തിരുവിതാംകോട് അരപള്ളി ചിപ്പിക്കുള്ളിലെ മുത്തിനെപ്പോലെ ആരുടെയും വലിയ ശ്രദ്ധയിൽ പെടാതെ കിടന്നു. ഇന്ന് പൊളിച്ച് പണിയപ്പെട്ട ദേവാലയങ്ങളെ പറ്റി ചരിത്രകാരന്മാർ വിലപിക്കുമ്പോൾ മലങ്കര സഭയുടെ ഈ വിലമതിക്കാനാകാത്ത നിധി മാർത്തോമാ ശ്ലീഹാ നൽകിയ വലിയ അനുഗ്രഹമായി നിലനിൽക്കുന്നു. മാർത്തോമാ ശ്ലീഹായുടെ കരങ്ങളാൽ പണിയപ്പെട്ട ഈ ദേവാലയം യഥാർത്ഥത്തിൽ മാർത്തോമായുടെ സിംഹാസനം എന്ന് വിശേഷിപ്പിക്കുന്നതിൽ തെറ്റുണ്ട് എന്ന് തോന്നുന്നില്ല. അവിടെ സന്ദർശിക്കുന്ന സ്വദേശികളും വിദേശികളുമായ പഠിതാക്കൾ ഏകസ്വരത്തിൽ പറയുന്നു , 'ഇത്തരത്തിൽ ഒരു ദേവാലയം ഭാരതത്തിൽ എങ്ങും തന്നെ നിലവിലില്ല' ലോകത്തിൽ തന്നെ അപൂർവമായി നിലനിൽക്കുന്ന ദേവാലയങ്ങളിൽ ഒന്നാണ് ഇത് എന്നതിന് സംശയമില്ല എന്നും സാക്ഷിക്കുന്നു.

### പ്രാദേശിക പാരമ്പര്യങ്ങളും തെളിവുകളും

ആധുനിക ചരിത്ര പഠനങ്ങൾക്ക് ഒഴിവാക്കാൻ പറ്റാത്ത ഒന്നാണ് നിലനിൽക്കുന്ന പ്രാദേശിക പാരമ്പര്യങ്ങൾ. വൈദീക സെമിനാരിയുടെ പഠന ഭാഗമായി തിരുവിതാംകോട് പള്ളിയെപ്പറ്റി ഒരു പഠനം തയ്യാറാക്കുമ്പോൾ ചരിത്ര രേഖകൾ ഒന്നും തന്നെ ലഭ്യമായിരുന്നില്ല. എന്നാൽ ക്രമേണ ചരിത്രത്തിന്റെ താളുകളിൽ മറഞ്ഞു കിടന്ന അനേകം സൂചനകൾ കണ്ടെത്താനായി.

തിരുവിതാംകോടിനടുത്തുള്ള അമലഗിരി അമ്മൻ കുടുംബം തോമാശ്ലീഹായിൽ നിന്ന് സ്നാനം ഏറ്റ പാരമ്പര്യം നിലനിർത്തുന്നവരാണ്. ഇവർ ജീവിച്ചിരുന്ന സ്ഥലം



തോമയാർ തോട്ടം എന്നാണ് അറിയപ്പെടുന്നത്. ഈ കുടുംബത്തിന്റെ കയ്യിൽ തോമാശ്ലീഹായുടെ കാലം മുതലുള്ള കുടുംബത്തിന്റെ കാരണവരുടെ പേരും ചിത്രവും ഒരു ഓലയിൽ എഴുതിയ രേഖ ഉണ്ട് . ഇതനുസരിച്ച് നമ്മുടെ സഭയുടെ കൈവശമുള്ള വീരരാഘവ പട്ടയം ഈ കുടുംബത്തിലെ കാരണവർക്ക് ലഭിച്ചതാണ്. ഇത് കൂടുതൽ പഠന വിഷയമാക്കേണ്ടതാണ് എങ്കിലും ഇത്തരത്തിൽ ഒരു പാരമ്പര്യവും രേഖകളും നിലനിർത്തുന്ന നമ്മുടെ സഭാംഗമല്ലാത്ത ഒരു കുടുംബം ഇവിടെയുണ്ട്.

കന്യാകുമാരിക്കടുത്തുള്ള മുട്ടം എന്ന സ്ഥലത്തുള്ള മണക്കുടി എന്ന പ്രദേശത്ത് തോമയാർ കുരിശ് എന്നറിയപ്പെടുന്ന പഴക്കമേറിയ ഒരു കുരിശുണ്ട്. അതുപോലെ തോമാ ശ്ലീഹായുടെ അത്ഭുത പ്രവർത്തിക്ക് കാരണമായ പൊറയൻ കൽവായി (കനാൽ) ഇവിടെയുണ്ട്.

ഇതിനെല്ലാം ഉപരിയായി ഒന്നാം നൂറ്റാണ്ടിലെ സംഘകാല കൃതികളിൽ പ്രമുഖമായ പതിറ്റുപത്തിലെ ചില പരാമർശങ്ങൾ അന്നത്തെ രാജാവായ ഇമയവരമ്പൻ നെടുംചേരലാദൻ ആദിമ ക്രിസ്തീയ വിശ്വാസികൾക്ക് നൽകിയ ചില സഹായങ്ങളെ പറ്റി സൂചിപ്പിക്കുന്നുണ്ട്. ആ കാലഘട്ടത്തിൽ ജീവിച്ചിരുന്ന തിരുവള്ളുവരുടെ 'തിരുക്കുറൽ' എന്ന മഹത് കൃതിയിലെ ക്രിസ്തീയ ആശയങ്ങൾ വളരെ അധികം ചിന്തിപ്പിക്കുന്നവയാണ്. തിരുവള്ളവർ ജീവിച്ച തിരുനയനാർകുറിച്ചി എന്ന സ്ഥലം തിരുവിതാംകോടിന് അടുത്താണ് എന്നതും ശ്രദ്ധേയമാണ്.

ഒന്നാം നൂറ്റാണ്ടിലെ പ്രമുഖ തുറമുഖമായ ചിന്നമുട്ടത്ത് (15 കിലോമീറ്റർ മാത്രം ദൂരം) യഹൂദന്മാർ കച്ചവടത്തിന് വന്നതായും ഒന്നാം നൂറ്റാണ്ടിലെ റോമൻ നാണയങ്ങൾ ഇവിടെനിന്ന് ലഭിച്ചതായും രേഖകളുണ്ട്. മാത്രവുമല്ല പല സിറിയൻ പദങ്ങൾക്കും ക്രിസ്തീയ തമിഴ് പദങ്ങളുമായുള്ള സാമ്യം അതിശയിപ്പിക്കുന്നതാണ്. സിലുവയ് എന്ന സിറിയൻ പദം, ഇന്നും തമിഴിൽ കുരിശിന് സിലുവയ് എന്നാണ് ഉപയോഗിക്കുന്നത്. Sanctus എന്ന പദം സാന്റോർ എന്ന് വിശുദ്ധരെപ്പറ്റി ഉപയോഗിക്കുന്നു. തരിസാ എന്ന പദവും ത്രിശോ എന്ന സുറിയാനി പദവും തമ്മിലുള്ള ബന്ധം , ഇവയെല്ലാം നിഷേധിക്കാനാകാത്ത ചില സത്യങ്ങളിലേക്ക് വിരൽ ചൂണ്ടുന്നു.

### ദേവാലയ നിർമ്മിതി

കൽ തൂണുകളിൽ നിർമ്മിതമായ ദേവാലയത്തിന്റെ നിർമിതി ആദ്യ നൂറ്റാണ്ടുകളിലെ ഹൈന്ദവ ക്ഷേത്രങ്ങളിലേതിന് സാമ്യമാണ്.

സമീപത്തുള്ള തിരുവട്ടാറിലെ പുരാതനമായ ആദികേശവ ക്ഷേത്രം, മറ്റ് പുരാതന നിർമ്മിതികൾ ഒക്കെ ഇതേ ശൈലിയിൽ നിർമ്മിച്ചവയാണ്. പ്രധാന വ്യത്യാസം പള്ളിയുടെ ഭിത്തിയിൽ കൊത്തിയിട്ടുള്ള ഒരു ചെറിയ കുരിശാണ്. ഒപ്പം യെരുശലേം ദേവാലയത്തിന്റെ ചില സാമ്യങ്ങളും .

ഇന്ന് ഭാരതത്തിലെ ഒരു ക്രൈസ്തവ സഭയ്ക്കും ഇത്രത്തോളം പഴക്കമുള്ള ഒരു ദേവാലയം നിലവിലില്ല. ലോകത്തിൽ തന്നെ അപൂർവമായി ചില ദേവാലയങ്ങൾക്ക് മാത്രമേ ഇത്ര പഴക്കമുള്ള നിലനിൽക്കുന്ന നിർമ്മിതി ഉള്ളൂ. ഇത് ഈ ദേവാലയത്തിന്റെ പ്രസക്തി എത്ര വലിയതാണെന്ന് തിരിച്ചറിവ് നമുക്ക് നൽകേണ്ടതാണ്

### അന്താരാഷ്ട്ര തീർത്ഥാടന കേന്ദ്രം.

തിരുവിതാംകോടിന്റെ വളർച്ചയിലെ സുവർണ്ണ നിമിഷമാണ് 2007 ൽ പരിശുദ്ധ ദിദിമോസ് കാതോലിക്കാ ബാവ ഈ ദേവാലയത്തെ അന്താരാഷ്ട്ര തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിച്ചത്.

അന്നുമുതൽ വിവിധ കൗൺസിലുകളുടെ നേതൃത്വത്തിൽ ഈ പുണ്യസ്ഥലം വളർച്ചയുടെ പടവുകളിലാണ്. നഷ്ടപ്പെട്ട സ്ഥലങ്ങൾ വില കൊടുത്തു വാങ്ങിയും രേഖകൾ ക്രമപ്പെടുത്തിയും ഇത് സംരക്ഷിച്ചു വരുന്നു. പള്ളിമേട എന്ന കെട്ടിടത്തിലൂടെ ഒരു വിശ്രമ കേന്ദ്രവും മ്യൂസിയവും നിർമ്മിച്ചു.ഇനിയും ധാരാളം ശ്രദ്ധ ഈ കേന്ദ്രത്തിന് ആവശ്യമാണ്.

മാർത്തോമൻ പാരമ്പര്യമുള്ള മലങ്കര സഭയുടെ മക്കൾ ഒരിക്കലെങ്കിലും ഈ പഴമയുടെ സുഗന്ധമുള്ള, മാർത്തോമായുടെ സ്പർശനമേറ്റ ഈ ദേവാലയം സന്ദർശിച്ചിരിക്കണം. ഇപ്പോൾ പരിശുദ്ധ മാത്യൂസ് ത്രിതീയൻ കാതോലിക്ക ബാവ പുതിയ കൗൺസിൽ രൂപീകരിച്ച് നിയമിച്ചു. വന്ദ്യ ബർസ്ലീബി റമ്പാച്ചന്റെ നേതൃത്വത്തിൽ കൗൺസിൽ അംഗങ്ങളു ടെയും ഈ തീർത്ഥാടന കേന്ദ്രത്തെ സ്നേഹിക്കുന്ന കുറേ ആളുകളുടെയും അക്ഷീണ പരിശ്രമമാണ് കഴിഞ്ഞ ഒരു പതിറ്റാണ്ടിൽ തിരുവിതാംകോടിനെ സഭയുടെ ശ്രദ്ധയിലേക്ക് കൊണ്ടുവന്നത്. ഈ കേന്ദ്രം മലങ്കര സഭയുടെ മാത്രമല്ല മാർത്തോമായുടെ പാരമ്പര്യമുള്ള എല്ലാ ഭാരതീയ ക്രൈസ്തവരുടെയും പുണ്യഭൂമിയായി മാറണം എന്ന സ്വപ്നത്തിലേക്കാണ് നാം പ്രവർത്തിക്കേണ്ടത്. മാർത്തോമാ ശ്ലീഹായുടെ വലിയ ജൂബിലികൾ ആഘോഷിക്കുമ്പോൾ ചരിത്രം കൈവെള്ളയിൽ സൂക്ഷിച്ച് നൽകിയിട്ടുള്ള ഈ പുണ്യ പുരാതന പള്ളിയെ നമുക്ക് മറക്കാതിരിക്കാം.

○

11th Death Anniversary
25-05-2023

REV. FR. V. J. JOSEPH
VADASERIYATH
VAYALATHALA

18–ാം ചരമ വാർഷികം
04–05–2023



മലങ്കരയുടെ അപ്രേം
സഭാകവി
ശ്രീ. സി. പി. ചാണ്ടി, വെണ്ണിക്കുളം

Inserted by Relatives



# സഹോദരൻ



(പരിശുദ്ധ പാലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

**Sahodaran (Brother) 2022-23**

| | |
|---|---|
| Educational Aid | …93,150.00 |
| Housing Aid | …0,10,204.00 |
| Marriage Aid | …8,50,000.00 |
| Medical Aid | …6,25,890.00 |
| SPECIAL AID | …0,000.00 |
| **Grand Total** | **60,29,244.00** |

1504. Shanty John
1505. Fr.Mathew Nedumparampil
1506. Austin TW
1507. Anil Joy
1508. William I T
1509. Am Baby
1510. Sarah Joseph Thazhattagady
1511. Vinu Kuriakose
1512. Bijo Elcy Thomas
1513. T. Mathew Chegannur
1514. Chacko Thomas,Usa
1515. Raju Yohanan USA
1516. Youth Movement St.George Orthodox Church Mulakkulam
1517. Koshy Mathew Nooranadu
1518. St Mary's Orthodox Cathderal Houzkhas
1519. Fr.Jaisen Joseph Houzkhas
1520. Majer Price Joseph New Delhi
1521. Mammen Mathew Ghaziabad
1522. Angel Kuriakose New Delhi
1523. P M John & Family New Delhi
1524. The Muthoot Group MG George New Delhi
1525. Thomas Mathew & Kunjamma Mathew Faridabad
1526. Monachen Varghese New Delhi
1527. K.C Varghese New Delhi
1528. M G Simon Ghaziabad U P
1529. Denny Ghaziabad U.P
1530. Mathew V K New Delhi
1531. Iype Varghese Noida
1532. T.G John New Delhi
1533. Samkutty P M New Delhi
1534. P.V Thomas New Delhi
1535. Shine P Kurian New Delhi
1536. Tom V Thomas New Delhi
1537. N M Koshy New Delhi
1538. Anil Thomas Badarpur
1539. Thomas George Chattapur
1540. Philipose Philipose New Delhi
1541. P O Solmon New Delhi
1542. Thankachen Daniel New Delhi
1543. Babu Daniel New Delhi
1544. Alex K Philip New Delhi
1545. Jolly Samuel New Delhi
1546. Yohanan P Chacko New Delhi
1547. Justin k Jose New Delhi
1548. Regi K New Delh
1549. P T George New Delhi
1550. Bincy Prince New Delhi
1551. Aliyamma NT New Delhi
1552. Jolly Thomas New Delhi
1553. M.T babu New Delhi
1554. Tomy Varghese New Delhi
1555. Philip Mathew New Delhi
1556. K.C Philip New Delhi
1557. Babu K.K New Delhi
1558. Lalu Johnson New Delhi
1559. Varghese Mathew New Delhi
1560. James E.K New Delhi
1561. Johnson Pappachen New Delhi
1562. Anett Vargese New Delhi
1563. C.K Sajeev New Delhi
1564. Mollykutty Kurian New Delhi
1565. Ranil Jacob New Delhi
1566. Jessy Saji New Delhi
1567. Ponnamma Mathew New Delhi
1568. T.T Babu New Delhi
1569. Shajimon T New Delhi
1570. Abraham Mathew New Delhi
1571. O Joykutty Kanpur
1572. K.G Mathe New Delhi
1573. Thomas Joseph New Delhi
1574. Biju Varghese New Delhi
1575. Shajimon George New Delhi
1576. Sossamma Abraham New Delhi
1577. Vinsant N George New Delhi
1578. Jacob K Kottarakkara
1579. K.P Abraham New Delhi
1580. Alexander Daniel Noida
1581. George Skariah New Delhi
1582. Lt.Col Ninan Joseph New Delhi
1583. St Greorge Prayer Group New Delhi
1584. Sam Thomas New Delh
1585. Sajeev c Mani Kottayam
1586. Sheela Sajeev Mani Kottayam
1587. Mohan C Mani Kottayam
1588. St Thomas Orthodox Church Trissur
1589. Filgi Eappen Ireland
1590. Mathew Koshy Bangalore
1591. Sini Santhosh Kayamkulam
1592. Marthmariyam Samajam South Monkuzhy
1593. St.George O.C Sunday School South Monkuzhy
1594. St.George O.C Prayer Group South Monkuzhy
1595. Annamma Pullikkanakk
1596. OCYM St.George O.C South Monkuzhy
1597. Varghese Thomas Nagpur
1598. I C Cherian Nalanchira
1599. Fr K.V Paulose Kolencherry
1600. M.K Mathew USA
1601. OVBS St.Johns The Baptist O Church Padamugal
1602. P.K Cherian Devalokam Kottayam

**Address:**
Baselios Marthoma Mathews III
Catholicate Aramana, Devalokam,
Kottayam-686004, Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews III |
| Account Number | : | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | : | Malankara Orthodox Syrian Church |
| Account Number | : | 40059833606 (FCRA Savings Account) |
| IFSC | | SBIN0000691 |
| Bank & Branch | : | State Bank of India, New Delhi Main Branch |
| Swift | : | SBININBB104 |

Malankara Orthodox Syrian Church

Catholicate Aramana,
Devalokam P.O.(Via.)
Muttambalam,
Kottayam-686004,
Kerala, India
Tel no. 0481 2578500, 2578499
*Email:*
catholicos@mosc.in
*Web Manager*
webmanager@mosc.in
*Public Relations officer*
pro@mosc.in

**വചനാമൃതം**

16–ാം പേജിൽ നിന്നും...

നിന്നു എഴുന്നേറ്റു രാജധാനിയുടെ മാളികമേൽ ഉലാത്തിക്കൊണ്ടിരിക്കുമ്പോൾ ഒരു സ്ത്രീ കുളിക്കുന്നതു മാളികയിൽ നിന്നു കണ്ടു. ആ സ്ത്രീ അതിസുന്ദരി ആയിരുന്നു. ദാവീദ് ആളയച്ച് ആ സ്ത്രീയെപ്പറ്റി അന്വേഷിച്ചു' ഉലാത്തിക്കൊണ്ടിരുന്നു എന്ന പദം അൽപ്പം രസമുണർത്തുന്നതാണ്. കനത്ത രാജ്യഭാരം തലയിലുള്ള ദാവീദുരാജാവാണ് വൈകുന്നേരം കിടന്നുറങ്ങിയിട്ടു സന്ധ്യാസമയത്ത് മട്ടുപ്പാവിൽ വെറുതെ ഉലാത്തുന്നതാണ്. ഒരുപക്ഷേ ആ മട്ടുപ്പാവിൽ നിന്ന് വീഴുന്ന വീഴ്ചയെക്കാൾ ഭയാനകമായിരുന്നു ദാവീദുരാജാവിന്റെ പിന്നീടുള്ള പാപത്തിന്റെ വീഴ്ച. വെറുതെയിരിക്കുമ്പോൾ നാം ഇങ്ങനെ ഉലാത്തുന്നത് നവമാധ്യമങ്ങളിലെ ചെറുസ്ക്രീനുകളിലാണെന്നു മാത്രം.

ഉള്ളിലേക്കൊന്നു നോക്കുക ചില ഉത്തരങ്ങൾ കണ്ടെത്തേണ്ടതുണ്ട്.
എത്ര ജീവിതങ്ങളെ ഞാൻ കുറ്റം വിധിച്ചു.
എത്ര മിഴികളെ ഞാൻ ഈറനണിയിച്ചു.
എത്ര നെഞ്ചകങ്ങളിൽ ഞാൻ കനൽ നിറച്ചു.

# വേർപാടിന്റെ അഞ്ചാം വാർഷികം

**29-05-2023**

## മദർ സൂസൻ കുരുവിള

**മദർ സുപ്പീരിയർ**

**മാർ ഗ്രീഗോറിയോസ് ആശ്രമം, മുളന്തുരുത്തി**

ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമേ

സ്നേഹസ്മരണകളോടെ...

**അമ്മച്ചിയുടെ ആത്മീയ മക്കൾ**



## ജർമ്മനിയിലെ ഇന്ത്യൻ സ്ഥാനപതിയെ സന്ദർശിച്ചു



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ജർമ്മനി സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് ഇടവകയുടെ വികാരി റവ. ഫാ. രോഹിത് സ്കറിയ ജോർജ്ജി ജർമ്മനിയിലെ ഇന്ത്യൻ സ്ഥാനപതിയായ ആദരണീയനായ ബഹു. ഹരീഷ് പർവ്വതാനേനിയുമായി ബർലിനിലെ ഇന്ത്യൻ സ്ഥാനപതിയുടെ കാര്യാലയത്തിൽ വച്ച് കൂടിക്കാഴ്ച നടത്തി. ഇന്ത്യൻ സമൂഹത്തിന്റെ ക്ഷേമകാര്യവകുപ്പ് മിനിസ്റ്റർ (പേഴ്സണൽ) ബഹു ജയ്ദീപ് സിംഗ്, സാമൂഹികവകുപ്പ് സെക്രട്ടറി ബഹു. സ്റ്റെഫാൻ ബൊയ്ട്ടനർ എന്നിവർ സന്നിഹിതരായിരുന്നു. ഇന്ത്യൻ സമൂഹത്തിന്റെ ക്ഷേമത്തെപ്പറ്റിയും, എംബസിയും, വിവിധ കോൺസുലേറ്റുകളുമായ കോൺസുലാർ ഏകോപനം ഉറപ്പാക്കുന്നതിനെപ്പറ്റിയും, സാംസ്കാരിക വളർച്ചാസാധ്യതകളെപ്പറ്റിയും ജർമ്മനിയിലെ ഇന്ത്യൻ സമൂഹത്തിന്റെ പൊതുവായ ആവശ്യങ്ങളെക്കുറിച്ചും ഫലപ്രദമായ ആശയവിനിമയം നടത്തി. ജർമ്മനിയിലെ ഇന്ത്യൻ ഓർത്തഡോക്സ് സമൂഹത്തിന്റെ വളർച്ചയ്ക്കും പുരോഗതിക്കും ആവശ്യമായ എല്ലാ സഹായ സഹകരണങ്ങളും ഇന്ത്യൻ എംബസിയുടെ ഭാഗത്തുനിന്നും ഉണ്ടായിരിക്കുമെന്ന് അദ്ദേഹം അറിയിച്ചു. ഇടവകയെ പ്രതിനിധീകരിച്ച് ബർലിൻ കോൺഗ്രിഗേഷന്റെ ചുമതലക്കാരായ ശ്രീ. ജിനു മാത്യു ഫിലിപ്പ്, ശ്രീ. വിപിൻ തോമസ്, ശ്രീ. കെവിൻ കുര്യൻ എന്നിവരും കൂടിക്കാഴ്ചയിൽ സംബന്ധിച്ചു.

## [illegible] ചരമവാർഷിക[illegible] മെയ് [illegible]



ഫാ. റ്റി. ജി. സഖറിയ
(മാനേജർ മലങ്കരസഭ)

## സൗജന്യ എൻട്രൻസ് കോച്ചിങ് ആപ്പുമായി എം. ബി. സി എഞ്ചിനീയറിംഗ് കോളേജ്



**പീരുമേട് :** സൗജന്യ എഞ്ചിനീയറിംഗ് എൻട്രൻസ് കോച്ചിംഗ് ആപ്പായ എം.ബി.സി സൈനോഷുർ ഔദ്യോഗികമായ ലോഞ്ചിംഗ് ഇടുക്കി ജില്ലാ കളക്ടർ ഷീബ ജോർജ് ഐ.എ.എസ് നിർവഹിച്ചു.

എഞ്ചിനീയറിംഗ് എൻട്രൻസ് പരീക്ഷ എഴുതാൻ ആഗ്രഹിക്കുന്ന വിദ്യാർത്ഥികൾക്ക് സൗജന്യമായി മികച്ച പരിശീലനം നല്കുക എന്ന ഉദ്ദേശത്തോടെ കുട്ടിക്കാനം മാർ ബസേലിയോസ് . എഞ്ചിനീയറിംഗ് കോളേജ് ആണ്,എം.ബി.സി സൈനോഷുർ എന്ന പേരിൽ ഈ ഓൺലൈൻ കോച്ചിംഗ് ആപ്ലിക്കേഷൻ വികസിപ്പിച്ചിരിക്കുന്നത്.

ഫിസിക്സ്,കെമിസ്ട്രി മാത്തമാറ്റിക്സ്, എന്നീ വിഷയങ്ങളിലുള്ള സംക്ഷിപ്തമായ നോട്ടുകളും, വീഡിയോ ക്ലാസ്സുകളും, പരിശീലന ചോദ്യങ്ങളും, ഉത്തര സൂചികകളും, മോഡൽ പരീക്ഷകളുമടക്കം എൻട്രൻസ് പരീക്ഷയ്ക്ക് തയ്യാറെടുക്കുന്ന ഒരു വിദ്യാർത്ഥിക്ക് ആവശ്യമായതെല്ലാം ആപ്പിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

ഇടുക്കി പോലെയുള്ള ഒരു പിന്നോക്ക ജില്ലയിൽ മത്സര പരീക്ഷകൾക്കാവശ്യമായ പരിശീലനം നല്കുന്ന മികച്ച സ്ഥാപനങ്ങളുടെ അപര്യാപ്തതയും, ഉള്ളവയുടെ ഫീസ് നിരക്കുകൾ സാമ്പത്തികമായി പിന്നോക്കം നില്ക്കുന്ന മിടുക്കരായ വിദ്യാർത്ഥികൾക്ക് താങ്ങാവുന്നതല്ല എന്നതുമാണ്; ഇത്തരമൊരു ആപ്പിന്റെ രൂപകല്പനയിലേക്ക് സ്ഥാപനത്തെ നയിച്ചത് എന്ന് കോളേജ് ഡയറക്ടർ പ്രിൻസ് വർഗീസ് അറിയിച്ചു. കോളേജ് പ്രിൻസിപ്പൽ ഡോ. വി. ഐ. ജോർജ്, പ്ലേയ്സ്മെന്റ് ഓഫീസർ നികിത് കെ സക്കറിയ എന്നിവർ പ്രസംഗിച്ചു. എം.ബി.സി സൈനോഷുർ എന്ന ഈ ഗൂഗിൾ അപ്ലിക്കേഷൻ തികച്ചും സൗജന്യമായി കേരളത്തിലാകെയുള്ള ഹയർ സെക്കണ്ടറി വിദ്യാർത്ഥികളിലേയ്ക്ക് എത്തിക്കാനാണ് എം. ബി. സി കോളേജ് ലക്ഷ്യം വയ്ക്കുന്നത്. ആപ്പ് ഡൌൺലോഡ് ചെയ്യാൻ

https://play.google.com/store/apps/details?id=co.diy17.ytgns

### For Favours Received









Saramma Kottarakkara

ഒരു വിശ്വാസി

# ഇടുക്കി ഭദ്രാസനത്തിന്റെ ജീവകാരുണ്യപ്രവർത്തനങ്ങൾ മാതൃകാപരം : പരിശുദ്ധ കാതോലിക്കാ ബാവാ



**ചക്കുപള്ളം:** ഇടുക്കി ഭദ്രാസനം ഏറ്റെടുത്ത് നിർവ്വഹി ക്കുന്ന ജീവകാരുണ്യ പ്രവർത്തനങ്ങൾ മാതൃകാപരവും ഏറെ പ്രശംസനീയവുമാണെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ. നവീകരണപ്രവർത്തനങ്ങൾ പൂർത്തീകരിച്ച ഓർത്തഡോക്സ് സഭ ഇടുക്കി ഭദ്രാസന ആസ്ഥാന മന്ദിരമായ ചക്കുപള്ളം ഗത്സിമോൻ അരമനയുടെ കൂദാശാകർമ്മവും ഭദ്രാസനം പുതിയതായി നടപ്പിലാക്കുന്ന ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഉദ്ഘാടനവും പ. പിതാവ് നിർവ്വഹിച്ചു. നമ്മിലെ സ്വാർത്ഥത കൈവെ ടിഞ്ഞു കൊണ്ട് എല്ലാ മനുഷ്യരെയും സ്വന്ത സഹോദരങ്ങളായി കാണുവാൻ കഴിയുന്ന വിശ്വ സാഹോദര്യ വീക്ഷണമാണ് വളർത്തിയെടുക്കേണ്ടതെന്നും അദ്ദേഹം പറഞ്ഞു. അർഹരായവർക്ക് ആവശ്യമായ സഹായം നൽകേണ്ടത് നമ്മുടെ കടമയാണ് ഔദാര്യമല്ല.

ഉദ്ഘാടന സമ്മേളനത്തിൽ ഇടുക്കി ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ സേവേറിയോസ് അദ്ധ്യക്ഷത വഹിച്ചു. സഭയുടെ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർ ഗീസ് അമയിൽ, അല്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഇടുക്കി ഭദ്രാസന സെക്രട്ടറി ഫാ. ബിജു ആൻഡ്രൂസ്, സഭാ മാനേജിംഗ് കമ്മറ്റിയംഗം ഫാ. കുര്യാക്കോസ് വർഗീസ്, ഭദ്രാസന കൗൺസിലംഗം സിജോ എവറസ്റ്റ് എന്നിവർ പ്രസംഗിച്ചു നിർധനരായ രോഗികൾക്ക് ചികിത്സാ സഹായം, തിരഞ്ഞെടുക്കപ്പെട്ട അൻപതിലധികം വിധവകൾക്ക് പ്രതിമാസം 1000 രൂപ വീതം പ. സഭയുടെ സഹോദരൻ പദ്ധതിയുമായി ചേർന്ന് ധനസഹായം, സാമ്പത്തിക ബുദ്ധിമുട്ടുള്ള സമർത്ഥരായ കുട്ടികൾക്ക് വിദ്യാഭ്യാസ സഹായം, ഭവന നിർമ്മാണ സഹായം, വിവാഹ സഹായം തുടങ്ങി സാമൂഹിക പ്രതിബദ്ധത പുലർത്തിയുള്ള അനേകം ജീവകാരുണ്യ പദ്ധതികൾക്കാണ് തുടക്കം കുറിച്ചത്.

ഇടുക്കി ഭദ്രാസനത്തിന്റെ പുതിയ മെത്രാപ്പോലീത്തയായി 2022 നവംബർ 9 നാണ് സഖറിയാ മാർ സേവേറിയോസ് ചുമതലയേറ്റത്. സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മെത്രാപ്പോലിത്തായ്ക്കുള്ള അധികാരപത്രം (സ്താത്തിക്കോൻ) വേദിയിൽ വച്ച് ഭരമേല്പിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ അഖില മലങ്കര വൈദിക സംഘത്തിന്റെ നേതൃത്വത്തിൽ സഭയിലെ വൈദികരുടെ മക്കളുടെ കൂട്ടായ്മ ഒലിവിന്റെ പ്രഥമ സമ്മേളനം പരുമലയിൽ നടന്നു അഭി.ഡോ.മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു വൈദികസംഘം ജനറൽ സെക്രട്ടറി ഫാ.ഡോ.നൈനാൻ വി. ജോർജ്ജ്, പരുമല സെമിനാരി മാനേജർ വന്ദ്യ കെ.വി.പോൾ റമ്പാൻ, ഫാ. ഡോ. ബ്രിൻസ് അലക്സ് മാത്യൂസ്, ഡോ. റോബിൻ ജോൺസൺ, ഡോൺ വർഗീസ് എന്നിവർ പ്രസംഗിച്ചു.



ഭാരതത്തിന്റെ പ്രധാനമന്ത്രി ബഹു. നരേന്ദ്ര മോദിയുമായി പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ കൂടികാഴ്ച നടത്തി. കേന്ദ്രമന്ത്രി വി. മുരളീധരൻ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ എന്നിവർ സമീപം.



പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഇന്ത്യൻ പ്രസിഡന്റ് ബഹു. ദ്രൗപതി മുർമുവിനെ സന്ദർശിച്ചു. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഫാ. ശോഭൻ ബേബി എന്നിവർ സമീപം.



**കോട്ടയം:** മാർത്തോമാ ശ്ലീഹായുടെ ഭാരത ആഗമനത്തിന്റെ 2000 ാം ആണ്ട് വാർഷികത്തോട് അനുബന്ധിച്ച് സഭ ഒരുങ്ങുന്നതിന്റെ ഭാഗമായി വിവിധ പദ്ധതികളെ പറ്റി ആലോചിക്കുവാൻ വേണ്ടിയും ആത്മീയ സംഘടനകളുടെ നവോത്ഥാനത്തിനും കാലഘട്ടത്തിനനുസരിച്ചുള്ള ശുശ്രൂഷയ്ക്കും സംഘടനകളെ ഒരുക്കുവാൻ വേണ്ടി ആത്മീയ പ്രസ്ഥാനം കേന്ദ്ര ഭാരവാഹികളുടെ യോഗം സംഘടിപ്പിച്ചു. എല്ലാ സംഘടനകളും കാലത്തിന്റെ വിളിയെ തിരിച്ചറിഞ്ഞ് ജീവകാരുണ്യ സാമൂഹിക ക്ഷേമബോധ്യമുൾക്കൊണ്ട് പ്രവർത്തിക്കണമെന്ന് പരിശുദ്ധ ബാവ തിരുമേനി ആഹ്വാനം ചെയ്തു. ഡോ. യാക്കോബ് മാർ ഐറേനിയോസ് ഡോ. ജോസഫ് മാർ ദിവന്നാസിയോസ്, ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്, മാത്യൂസ് മാർ തേവോദോസിയോസ്, ഡോ. ഗീവർഗീസ് മാർ യൂലിയോസ് വൈദീക ട്രസ്റ്റീ ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ എന്നിവർ പ്രസംഗിച്ചു.

## നാം അപരന് തണലാകുന്ന സാന്നിദ്ധ്യമാകണം : പരിശുദ്ധ കാതോലിക്കാ ബാവാ



കുടുംബജീവിതത്തിൽ പങ്കാളിക്ക് നിഴലും തണലുമാകുന്ന സാന്നിദ്ധ്യമാകുമ്പോൾ അനുഗൃഹീതമായ സമൂഹം സൃഷ്ടിക്കപ്പെടുന്നു എന്ന് പരിശുദ്ധ കാതോലിക്കാ ബാവാ പറഞ്ഞു. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ ബസ്ക്യോമ്മോ അസ്സോസ്സിയേഷന്റെ 45–ാമത് വാർഷിക സമ്മേളനം പരുമലയിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു പരി. ബാവാ. അയൽക്കാരന്റെ മനം തണുപ്പിക്കുന്ന സാന്നിധ്യമാകണം നാം. പ്രതിസന്ധികളിൽ തളരാതെ പ്രാർത്ഥനയിലൂടെ അതിനെ തരണം ചെയ്യുവാനും കഴിയണമെന്നും പരി.ബാവാ ആഹ്വാനം ചെയ്തു. അഭി. ഡോ.മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. ബസ്ക്യോമ്മോ ഡയറക്ടറിയുടെ പ്രകാശനം ഓൺലൈൻ ത്രൈമാസ ബുള്ളറ്റിന്റെ പ്രകാശനവും പരിശുദ്ധ കാതോലിക്കാ ബാവാ നിർവ്വഹിച്ചു. വൈദികട്രസ്റ്റി ഫാ.ഡോ.തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, പരുമല സെമിനാരി മാനേജർ ഫാ കെ.വി.പോൾ റമ്പാൻ, അസോസിയേഷൻ വൈസ് പ്രസിഡന്റ് ഫാ.സോളു കോശി രാജു, ജെസ്സി വർഗീസ്, സെക്രട്ടറി റേച്ചൽ പി. ജോസ്, മിനി ഉമ്മൻ, മിനി സൈമൺ, ഷൈനി സാം എന്നിവർ പ്രസംഗിച്ചു. മുൻ ഭാരവാഹികളെ ചടങ്ങിൽ ആദരിച്ചു.

# ഔഗേൻ മാർ ദിവന്നാസിയോസ് തിരുമേനി
# ക്രാന്തദർശിയായ ഇടയൻ

ഫാ. അലക്സാണ്ടർ പി. ഡാനിയേൽ
(മാനേജർ, വള്ളിക്കാട്ട് ദയറ)

സഭയുടെയും ഇടുക്കി ഭദ്രാസനത്തിന്റെയും ആത്മീയ കേന്ദ്രമായ വള്ളിക്കാട്ട് ദയറായുടെയും ഉയർച്ചയ്ക്കുവേണ്ടി ജാഗ്രതയോടെ പ്രവർത്തിച്ച ക്രാന്തദർശിയായ ഇടയനായിരുന്നു ഭാഗ്യസ്മരണാർഹനായ ഔഗേൻ മാർ ദിവന്നാസിയോസ് തിരുമേനി. 1955 ജൂലൈ 1-ന് റാന്നി മാവേലിപേരങ്ങാട്ട് കുടുംബത്തിലായിരുന്നു ജനനം. പ. മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ പ്രത്യേകമായ സ്നേഹവും കരുതലും ലഭിച്ച വിനോയിച്ചൻ 1980-ൽ ശെമ്മാശുപട്ടവും കശ്ശീശാപട്ടവും പ. ബാവായിൽ നിന്നു തന്നെ സ്വീകരിച്ചു. തുടർന്ന് സെക്രട്ടറിയുമായി.

1982-ൽ പ്രതിസന്ധികൾ നിറഞ്ഞ് കാലത്ത് വിനോയിച്ചൻ വള്ളിക്കാട്ട് ദയറായുടെ മാനേജരായി നിയമിക്കപ്പെടുന്നത്. പരിമിതമായ സൗകര്യങ്ങൾ മാത്രമുണ്ടായിരുന്ന ദയറായെ മലങ്കര സഭയിലെതന്നെ ശ്രദ്ധേയമായ ദയറായായി ഉയർത്തുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. ദയറായിൽ കബറടങ്ങിയ പരിശുദ്ധനായ ഗീവർഗീസ് പ്രഥമൻ ബാവാ തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയപ്പെട്ട അദ്ദേഹം വള്ളിക്കാട്ട് ദയറായെ സഭയുടെ പ്രഖ്യാപിത തീർത്ഥാടനകേന്ദ്രമാക്കി മാറ്റി. 1992-ൽ ഔഗേൻ റമ്പാനായി ഉയർത്തപ്പെട്ട അദ്ദേഹം കൂടുതൽ സമയം ദയറായുടെ പ്രവർത്തനങ്ങളിൽ വ്യാപൃതനായി പ. ബാവാ തിരുമേനിയുടെ ഓരോ ഓർമ്മപ്പെരുന്നാളും ചിട്ടയുള്ളതും ജനകീയവുമാക്കി മാറ്റി.

2005-ൽ ഇടുക്കി ഭദ്രാസനമെത്രാപ്പോലീത്തായായി ഉയർത്തപ്പെട്ടശേഷമുള്ള രണ്ടു വർഷം കൊണ്ട് ഭദ്രാസന അരമനയും അനേകം ദേവാലയങ്ങളും നവീകരിച്ചു. അതോടൊപ്പം വൈദീകരെയും വിശ്വാസികളെയും കരുതുന്ന നന്മനിറഞ്ഞ ഇടയനായി മാറി. സഭാംഗങ്ങൾക്ക് ഭവനനിർമ്മാണത്തിനുള്ള സഹായവും വിവാഹ സഹായവും നൽകി. വിദ്യാർത്ഥികൾക്ക് വേണ്ട സഹായം എത്തിക്കാൻ എല്ലായിപ്പോഴും പരിശ്രമിച്ച തിരുമേനിയുടെ അവസാന യാത്രപോലും വിദ്യാർത്ഥികളെ കരുതിയിരുന്നതായിരുന്നു. ഒരു മെത്രാപ്പോലീത്താ എങ്ങനെയായിരിക്കണമെന്നതിനുള്ള നല്ല പാഠപുസ്തകമായിരുന്നു തിരുമേനി.

മഴതോർന്നാലും മരം പെയ്തുകൊണ്ടിരിക്കും എന്നതുപോലെ തിരുമേനി കാലം ചെയ്തിട്ട് 16 വർഷങ്ങൾ പിന്നിട്ടിട്ടും ആ പിതാവിന്റെ കർമ്മപാതയിലെ വഴിവിളക്കുകൾ കൂടുതൽ പ്രകാശിതമായിക്കൊണ്ടിരിക്കുന്നു. ആ ജീവിതം അനുസ്മരിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. കബറിടം അനേകർക്ക് ആശ്വാസമായി, കരുത്തായി വള്ളിക്കാട്ട് ദയറായിൽ കുടികൊള്ളുന്നു. ഓർമ്മപ്പെരുന്നാൾ ജൂൺ 5,6 തീയതികളിൽ. ○









പുസ്തകപരിചയം



### മലങ്കരസഭാ ഭരണഘടന
### ചരിത്രം, രേഖകൾ, ഭേദഗതികൾ

ഡെറിൻ രാജു
(പരിഷ്ക്കരിച്ച രണ്ടാം പതിപ്പ്)

സഭാഭരണ ഘടനയുടെ ചരിത്രം, 1934-ൽ പാസ്സാക്കിയ സഭാഭരണഘടന, നിലവിലുള്ള സഭാ ഭരണഘടന, സഭാഭരണഘടനയ്ക്കുള്ളിൽ നിന്നുകൊണ്ട് ഇടവകഭരണം എങ്ങനെ നിർവഹിക്കാം എന്ന ചെങ്ങന്നൂരിന്റെ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ശ്രദ്ധേയമായ കൈപ്പുസ്തകം, സഭാചരിത്രകാരനായ ഡോ. എം. കുര്യൻ തോമസ്, സഭാചരിത്ര ഗവേഷകനും സഭാഭരണഘടനാ പഠിതാവുമായ വർഗീസ് ജോൺ തോട്ടപ്പുഴ എന്നിവരുടെ സുപ്രധാന ലേഖനങ്ങൾ.

456 പേജുകൾ, വില: 350 രൂപ
പ്രസാധകർ സോഫിയാ ബുക്സ്, കോട്ടയം



ഇടുക്കി ഭദ്രാസന അരമനയിൽ പ. സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ MOC പബ്ലിക്കേഷന്റെ സഹകരണത്തോടെ പുതിയതായി ആരംഭിച്ച ഭദ്രാസന ബുക്ക്ഷോപ്പ് പരിശുദ്ധ കാതോലിക്ക ബാവ തിരുമേനി ഉദ്ഘാടനം ചെയ്തു.

## അപേക്ഷകൾ ക്ഷണിക്കുന്നു

**കോട്ടയം:** ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ഭാഗമായുള്ള ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൽ ഒരുവർഷ കാലാവധിയുള്ള ആരാധനാ സംഗീത സർട്ടിഫിക്കറ്റ് ഓൺലൈൻ കോഴ്സിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു. പരിശുദ്ധ സഭയുടെ ആരാധനാ സംഗീതത്തെപ്പറ്റിയുള്ള ആമുഖം, സംഗീത പരിശീലനം (കൂദാശ ക്രമങ്ങൾ, പെരുന്നാൾ ശുശ്രൂഷ ക്രമം, ശവസംസ്കാര ശുശ്രൂഷ) തുടങ്ങിയവ ഈ കോഴ്സിന്റെ ഭാഗമാണ്. ശനിയാഴ്ച ദിവസമാണ് ക്ലാസ്സ് ക്രമീകരിക്കുന്നത്. കോഴ്സ് വിജയകരമായി പൂർത്തിയാക്കുന്നവർക്ക് ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിന്റെ സർട്ടിഫിക്കറ്റുകൾ നൽകുന്നതാണ്. റവ. ഫാ. ഡോ. എം. പി. ജോർജ്ജും ശ്രുതിയുടെ മറ്റ് സംഗീതാദ്ധ്യാപകരും ക്ലാസ്സുകൾക്ക് നേതൃത്വം നൽകുന്നതാണ്. അപേക്ഷാ ഫോറം ശ്രുതിയുടെ **www.srutimusic.org** എന്ന വെബ് സൈറ്റിൽ ലഭ്യമാണ്. അപേക്ഷകൾ പൂരിപ്പിച്ച് ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക്, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി. ബി. നമ്പർ 98, കോട്ടയം-1 എന്നവിലാസത്തിൽ അയയ്ക്കേണ്ടതാണ്. അവസാന തീയതി 2023 മെയ് 25. കോഴ്സ് ഫീസ് 10000/- രൂപ. കൂടുതൽ വിവരങ്ങൾക്ക് 9446196038 എന്ന നമ്പരിൽ ബന്ധപ്പെടാവുന്നതാണ്.



**പാത്താമുട്ടം:** സ്തേഫാനോസ് മാർ തേവോദോസിയോസ് മെമ്മോറിയൽ മിഷൻ സെന്ററിന്റെ ആഭിമുഖ്യത്തിൽ പത്തു ദിവസത്തെ സൗജന്യ ഇംഗ്ലീഷ് കമ്മ്യൂണിക്കേഷൻ & കരിയർ ഗൈഡൻസ് പ്രോഗ്രാം നടത്തി. പ്രോഗ്രാമിന്റെ ഉദ്ഘാടനം ചിറത്തലാട്ട് യുഹാനോൻ കോർ എപ്പിസ്ക്കോപ്പാ നിർവ്വഹിച്ചു. മിഷ്യൻസെന്റർ ട്രഷറാർ ഷാജി ഏബ്രഹാം അദ്ധ്യക്ഷത വഹിച്ച സമ്മേളനത്തിൽ ഫാ.കെ.കെ.ജോസഫ്, പ്രൊജക്റ്റ് ഹെഡ് നിർമ്മലാ ഏബ്രഹാം, അഡൈ്വസർ ജേക്കബ് കൊച്ചേരി, പ്രോഗ്രാം കോർഡിനേറ്റർ ബിജി.സി. ഫിലിപ്പ്, കെ.കെ.കുര്യൻ കയ്യാലാത്ത് എന്നിവർ പ്രസംഗിച്ചു.

25 കുട്ടികൾ പങ്കെടുത്ത പ്രോഗ്രാം രാവിലെ 9.30 മുതൽ വൈകുന്നേരം 3.30 വരെയാണ് ക്രമീകരിച്ചത്. രാവിലത്തെ സെക്ഷൻ കമ്മ്യൂണിക്കേറ്റീവ് ഇംഗ്ലീഷും ഉച്ചകഴിഞ്ഞ് വിവിധ വിഷയങ്ങളെ അധികരിച്ചുള്ള ക്ലാസ്സുകളുമാണ് നൽകിയത്. മികച്ച അദ്ധ്യാപകരാണ് ക്ലാസ്സുകൾക്ക് നേതൃത്വം നൽയത് പഠനോപകരണങ്ങൾ ഉൾപ്പടെ ക്ലാസ്സുകൾ സൗജന്യമായിരുന്നു ഏപ്രിൽ 30 ഞായറാഴ്ച നടന്ന സമാപന സമ്മേളനത്തിൽ കൽക്കത്താ ഭദ്രാസന മെത്രാപ്പോലീത്ത ഡോ. അലക്സിയോസ് മാർ യൗസേബിയോസ് കോഴ്സ് സർട്ടിഫിക്കേറ്റുകൾ വിതരണം ചെയ്തു. വൈദിക സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ.റജി മാത്യൂസ് സമാപന സന്ദേശം നൽകി.

# AKSHAYA, ANIRUDTH COLLEGE OF NURSING & SREEKRISHNA COLLEGE OF NURSING

TUMKUR　　　BANGALORE




## SREEKRISHNA COLLEGE OF NURSING

| Course | Admission Fees | 1st Year | 2nd Year | 3rd Year | 4th Year | TOTAL |
|---|---|---|---|---|---|---|
| Bsc Nursing 15 th Batch | 25,000 | 1,50,000, | 1,50,000, | 1,50,000, | 1,50,000 | 6,25,000 |
| PC Bsc | 25,000 | 60,000 | 60,000 | NA | NA | 1,45,000 |
| LLB (3 years) | 25,000 | 80,000 | 35,000 | 35,000 | NA | 1,75,000 |
| LLB (5 years) | 25,000 | 50,000 | 25,000 X 5 | | | 1,75,000 |
| Dpham | 25,000 | 1,00,000 | 1,00,000 | 1,00,000 | NA | 3,25,000 |

## AKSHAYA & ANIRUDTH COLLEGE OF NURSING

| Course | Admission Fees | 1st Year | 2nd Year | 3rd Year | 4th Year | TOTAL |
|---|---|---|---|---|---|---|
| M.Sc Nursing | 20,000 | 50,000 | 50,000 | NA | NA | 1,20,000 |
| B.Sc Nursing 20 th Batch | 50,000 | 1,75,000 | 1,75,000 | 1,50,000 | 1,50,000 | 7,00,000 |
| GENERAL NURSING 20 th Batch | 25,000 | 80,000 | 80,000 | 80,000 | NA | 2,65,000 |

(യൂണിഫോം, ഫീസ്, ഭക്ഷണം,ഹോസ്റ്റൽ തുടങ്ങി സകല ചെലവുകളും ഉൾപ്പെടെ)

- ന്യൂനപക്ഷ വിദ്യാർത്ഥികളുടെ ക്ഷേമ പദ്ധതിയുടെ സ്കോളർഷിപ്പ് സ്കീമിന്റെ ആപ്ലിക്കേഷൻ നല്കുന്നു.
- കേരളാ ഭക്ഷണം ആഴ്ചയിൽ 2 ദിവസം നോൺവെജ്,
- സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവരുടെ മക്കൾക്ക് ഫീസ് ആനുകൂല്യം
- ആദ്യം രജിസ്റ്റർ ചെയ്യുന്ന 20 വിദ്യാർത്ഥികൾക്ക് ഈ വിദ്യാഭ്യാസ സഹായം ലഭ്യമാക്കുന്നു.
- റാഗിംഗ് ഇല്ലാത്തതും മാതൃകാപരമായി നടത്തുന്നതുമായ വിശ്വസ്ത നേഴ്സിംഗ് കോളേജ്.
- സ്വന്തമായി ആശുപത്രി * ഡൊണേഷൻ ഇല്ല * ഫീസ് തവണകളായി * ബാങ്ക് ലോൺ സൗകര്യം
- പെൺകുട്ടികൾക്ക് സുരക്ഷിതമായ ഹോസ്റ്റൽ * കോളജ്,സ്ക്കൂൾ, ഹോസ്റ്റൽ ഇവ ഒരേ ക്യാമ്പസിൽ
- പലിശരഹിത വിദ്യാഭ്യാസ വായ്പയ്ക്കുള്ള മാർഗ്ഗനിർദ്ദേശങ്ങൾ നൽകുന്നു
- ആത്മീക ആരാധനയ്ക്ക് സൗകര്യം, കുടുംബാന്തരീക്ഷത്തിലുള്ള പഠനം
- പഠനത്തിൽ മികവ് കുറഞ്ഞവർക്ക് പ്രത്യേക ട്യൂഷൻ

M.K.THOMASKUTTY (PRO) Manappurathu House, Thadiyoor P.O ., Thiruvalla
Pathanamthitta (Dist.), Kerala Ph: 04692- 655633
Mob: 09388655633, 8921538272, 8281919633

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2021-23
License No. KL/CR/KTM/WPP-32/2021-23
Licensed to Post Without Pre-Payment

Published on
10 May/2023



PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM.P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.

EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.